താ അന്ധനായ പ്രഭു തന്റെ മാനേജരുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. ഇവരുടെ സംഭാഷണം നമുക്കല്പം ശ്രവിക്കാം.

പ്രതാപസേനൻ:—എന്റെ പുത്രിയേ ചന്ദ്രസേനനും കൂട്ടരും കൂടി ഇളക്കിവിട്ടു കളിപ്പിച്ചതാണു്. ഇതിനു മുമ്പു പല പ്രാവശ്യവും എനിക്കു ചില സംശയങ്ങൾ ജനിച്ചിട്ടുണ്ടു്. അതൊക്കെ എന്റെ മനോരാജ്യസ്വപ്നങ്ങളായിരിക്കുമെന്നു് അന്നു ഞാൻ വിചാരിച്ചു.

മാനേജർ:—സുകുമാരി അവിടുത്തെ യശസ്സിനും ക്ഷേമത്തിനും ഹാനികരമായ യാതൊരു പ്രവൃത്തിയിലും ഉൾപ്പെടുന്നവളല്ല. അതു സ്വയദ്രോഹമല്ലേ? വല്ല ഗ്രഹപ്പിഴവശാലും വല്ല ബുദ്ധിമോശവും വന്നിരുന്നാൽ തന്നെ ഒരു തവണ മാപ്പു കൊടുക്കേണ്ട കടമ അങ്ങേയ്ക്കുണ്ടു്. ദേവിക്കു് ഇത്രയുംകാലം അനുഭവിച്ച ശിക്ഷ മതിയാകും. ഇനി തിരികെ വരുത്തണം. സുകുമാരിയില്ലായ്കയാൽ കാര്യങ്ങൾ കുഴയുന്നതു കാണുന്നില്ലയോ? ഞാൻ ഇവിടെത്തന്നേ താമസിച്ചാൽ പന്തിയാവില്ല; ദേവിയെ ഞാൻതന്നേ പോയി കൂട്ടിക്കൊണ്ടു വരാം. ഈയിട ഹനുമന്തന്റെ സഞ്ചാരവും ശല്യവും കുറച്ചധികമാണു്. അവന്റെ അക്രമങ്ങൾ നിലച്ചിട്ടില്ല. കൂടിക്കൂടിത്തന്നേ വരുകയാണു്. ഇവിടെയുള്ള കാര്യങ്ങൾ ആരോ അപ്പഴപ്പോൾ അവനെ അറിയിക്കുന്നുമുണ്ടു്. അതു് ഇതിനുള്ളിൽ നിന്നും ആണു്. ഇപ്പോൾ അതിലേയ്ക്കു സുകുമാരിയുടെ മേൽ കുററം ചുമത്തുവാൻ സാധിക്കയില്ലല്ലോ. ഇവിടെ സഞ്ചരിക്കുന്ന മററാരോ ആണു നമ്മുടെ ശത്രു. അതാണു സുകുമാരി നിർദ്ദോഷിയാണെന്നു ഞാൻ ധൈര്യപൂർവ്വം തീർത്തു പറയാനുള്ള ഹേതു.

പ്രതാ:—എത്ര കാലമാണു നാം ഇവരെ ഭയന്നു കഴിച്ചുകൂട്ടേണ്ടതു്. എനിക്കീയിടെ തീരെ സുഖമില്ല. സുകുമാരി ഇവിടംവിട്ടതിൽപിന്നീടു് എന്റെ ഊണും ഉറക്കവും ഒക്കെ ഒരു കഥയാണു്.

മാനേ:—രണദേവൻ ഇവിടെ വലിയ സേവയാണോ? കാര്യങ്ങളുടെ കിടപ്പു വല്ലതും അയാൾ അറിഞ്ഞിട്ടുണ്ടോ?

പ്രതാ:—ഒരിക്കലുമില്ല. അയാൾ ഒരു മര്യാദഹീനനെന്നു പണ്ടു ഞാൻ തെററിദ്ധരിച്ചിരുന്നു. അതു ശുദ്ധമേ അബദ്ധമാണെന്നു പിന്നീടുള്ള അനുഭവംകൊണ്ടു് എനിക്കു മനസ്സിലായി. അയാൾ ഒരു പരോപകാരിയും ഉത്സാഹശീലനുമാണു്. ജനങ്ങൾ പലതും അയാളെപ്പററി പറയാറുണ്ടു്.

മാനേ:—(അത്യന്തം നീരസത്തോടേ) രണദേവനു സുകുമാരിയെപ്പററി നല്ല അഭിപ്രായമാണോ?

പ്രതാ:—സുകുമാരി പെട്ടി തുറന്നു പ്രമാണങ്ങളും നോട്ടും കൈയ്യിലാക്കിയതു നേരിട്ടു കണ്ടപ്പോൾ അയാൾക്കു ചില അഭിപ്രായങ്ങൾ ഉണ്ടാകാതിരിക്കുമോ? അന്നുമുതൽക്കാണു രണദേവനിൽ എനിക്കു നല്ല വിശ്വാസം ജനിച്ചതു്.

മാനേ:—(അസ്വാസ്ഥ്യത്തോടേ) അന്നത്തെ സംഭവത്തേ കുറിച്ചാണു് എനിക്കു വലുതായ ഭയവും സംശയവും ഉള്ളതും. സാധു സുകുമാരിയ്ക്കു് എന്തോ ഒരു കപ്പാടു പററീട്ടുണ്ടു്. ഇല്ലെങ്കിൽ ഇതൊന്നും നടക്കില്ലായിരുന്നു. അതു പുറത്തു പറയാനുള്ള ദുരഭിമാനം ഹേതുവായി ഇതു കഷ്ടം അനുഭവിക്കയാണു്. അതിനു യാതൊരു തർക്കവുമില്ല. ഈയിടെ ദേവിയുടെ കത്തുകൾ വരാറില്ലേ? എവിടെയാണെന്നു് അറിഞ്ഞുകൂടേ?

പ്രതാ:—രണ്ടുമാസത്തിനുമുമ്പു് ഒരെഴുത്തു വന്നു. അതിൽ പിന്നീടു് ഒന്നും കണ്ടില്ല. വന്നതിനൊന്നും ഞാൻ മറുപടി കൊടുത്തുമില്ല.

മാനേ:—അവിടുത്തേയ്ക്കു് ഈ അബദ്ധം പററിയതിൽ എനിക്കു വളരെ വിസ്മയം തോന്നുന്നു. ഞാൻ അവളേ ചെന്നു തിരികെ കൊണ്ടുവരാം.

പ്രതാ:—നഷ്ടപ്പെട്ട കാഴ്ചയ്ക്കു പകരം എന്റെ കണ്മണിയായി വച്ചുകൊണ്ടിരുന്ന പുത്രി എന്നെ ദ്രോഹിച്ച സ്ഥിതിക്കു് ഈ ജന്മം ഞാൻ അവളെ ഇനി തിരിച്ചു വിളിക്കുകയുണ്ടാകില്ല.

മാനേ:—അതൊക്കെശ്ശരിതന്നെ. ഈ സാഹസം കാട്ടിയതിനു് ഒരിക്കൽ പശ്ചാത്താപപ്പെടേണ്ടിവരും.

പ്രതാ:—അവൾക്കു മാപ്പുകൊടുക്കുകയോ? എന്താണിപ്പറയുന്നതു്? നേത്രഹീനനായ എന്നോടു് ഈവിധം ചെയ്വാൻ ധൈര്യം വന്നില്ലേ? അയ്യോ! ഇല്ല, ഒരിക്കലും വിളിക്കില്ല.

വിശ്വസ്തബന്ധുവായ മാനേജർ ഇതുകേട്ടു വളരെ വ്യസനിച്ചു. അയാൾ പുറത്തിറങ്ങിയ ക്ഷണത്തിൽ ഒളിച്ചുനിന്നു സംഭാഷണം ശ്രവിച്ച രണദേവൻ പ്രഭുവിന്റെ അടുക്കലെത്തി.

* * * * * *

ഇനി നമുക്കു സ്വർണ്ണമയീനാമം ധരിച്ച നമ്മുടെ നായികയെ ഒന്നാരായുകതന്നെ. ജോലിക്കുള്ള അന്വേഷണം അവൾ തിടുക്കത്തിൽ

നടത്തുകയായിരുന്നു. ആഴ്ച്ച രണ്ടു കഴിഞ്ഞു. ഒരു ഫലവും ഉണ്ടായില്ല. കാണുന്ന പത്രങ്ങൾ ഒക്കെ തിരിച്ചും മറിച്ചും അപേക്ഷക്കാരെ ആവശ്യപ്പെട്ടുള്ള പരസ്യപങ്ക്തിയിൽ നോക്കി. അതിലൊന്നും ഒരു പ്രയോജനവുമുണ്ടായില്ല. മനസ്സുകൊണ്ട് അവൾ നന്നെ വിഷമിച്ചു. ശാന്താദേവിയും അനവരതം പരിശ്രമിച്ചുകൊണ്ടിരുന്നു. അവൾക്കു സുവർണ്ണമയിയുടെ ദയനീയാവസ്ഥ കണ്ടു വളരെ കനിവു തോന്നി. പല സാന്ത്വനവാക്കുകൾ പറഞ്ഞിട്ടും അവൾക്ക് ഒരാശ്വാസവും വന്നതായി തോന്നിയില്ല. ഏതായാലും ഒന്നു പുറത്തിറങ്ങീട്ടു വരാമെന്നു കരുതി സുവർണ്ണമയി വസ്ത്രങ്ങൾ മാറി. പട്ടിണി കിടന്നാലും വേണ്ടില്ല; പിതൃഷ്വസാവിന്നു താൻ ഒരു ഭാരമായി വരാൻ പാടില്ല എന്നുള്ള നിർബന്ധം അവൾക്കു നന്നെയുണ്ടായിരുന്നു. പണി ഇന്നു കിട്ടും നാളെ കിട്ടും എന്നിങ്ങനെ വിചാരിച്ചു പലനാൾ കഴിഞ്ഞു. വസ്ത്രം മാറിക്കഴിഞ്ഞപ്പോൾ ഇച്ഛാഭംഗംമൂലം പുറത്തേയ്ക്കിറങ്ങണമെന്നുള്ള വിചാരത്തിൽനിന്നും വിരമിച്ച് ഒരു പുസ്തകവുമെടുത്തു തന്റെ മുറിയിലുള്ള സോഫായിൽ ചെന്നു കിടപ്പായി. ചിന്താധീനതയാൽ വായന നേരേയാകാതെ പുസ്തകവും ക്രൂട്ടാക്കി അവൾ കിടന്നുറങ്ങി. ഒന്നുരണ്ടു മണിക്കൂറുനേരത്തെ ഗാഢനിദ്ര കഴിഞ്ഞു് ഉണൎന്നു നോക്കിയപ്പോൾ കണ്ടതു മാതൃസദൃശയായ ഗുണവതി ശാന്താദേവിയുടെ മുഖമായിരുന്നു.

ശാന്ത:—കുട്ടീ, നീ അനുഗൃഹീതയായി. ഇന്നത്തേ ദിവസം ഒരു സുദിനമാണെന്നു വിചാരിക്കാം. എന്റെ ശ്രമങ്ങൾ ഏറെക്കുറേ ഫലിച്ചു എന്നുതന്നേ പറയാം. ഞാൻ കുഞ്ഞിന്നു ഒരു നല്ല ജോലി ഏൎപ്പാടുചെയ്തിട്ടാണു വന്നിരിക്കുന്നത്. ഒരാഴ്ച്ച മുമ്പ് ഒരുത്തമ ജമീൻ കുടുംബത്തിന്റെ സ്ഥിതിയെപ്പററി ഞാൻ പ്രസ്താവിച്ചില്ലേ? അവൎക്കിപ്പോൾ കുട്ടികളേ പരിശീലിപ്പിക്കാനായി ഒരു സ്ത്രീയേ ലഭിച്ചാൽ കൊള്ളാമെന്ന് ഇങ്ങോട്ടു പറയുകയുണ്ടായി. ഞാൻ സുവർണ്ണമയിയേ ശുപാൎശചെയ്തിട്ടു പോന്നു. അവിടെ പുരുഷന്മാരാരുമില്ല. ഗൃഹഭരണവും സ്ത്രീതന്നെയാണു്. അവരുടെ മൂത്തപുത്രൻ മാത്രം ഈയിടെ ബിലാത്തിയിൽനിന്നും മടങ്ങിവന്നിട്ടുണ്ട്. കുട്ടികൾ ഒക്കെ ഒരു തരമാണ്. കാൎയ്യസ്ഥൻ ഒരുത്തൻ അതിവിക്രമൻ. ഗൃഹനായിക വളരെ നല്ല ക്രൂട്ടത്തിലാണ്. സുശീലയുമാണ്. അവരുടെ ശോച്യാവസ്ഥ കണ്ടു ഞാൻ പലപ്പോഴം അനുതപിക്കാറുണ്ട്. ദേവി ചെയ്യേണ്ട ജോലി കുറേ ഭാരവാഹിത്വമുള്ളതാണ്. എങ്കിലും സുവർണ്ണമയിക്ക് അതു നിഷ്പ്രയാസമെന്നാണ് എനിക്കു തോന്നുന്നതു്.

സ്വൎണ്ണ:—ഭൃത്യവേല കഴിച്ചു ശേഷമൊക്കെ ഞാൻ വീഴ്ചകൂടാതെ വഹിച്ചുകൊള്ളാം. അമ്മ എനിക്കുവേണ്ടി ഇത്രയും പ്രയത്നിച്ചതിലേയ്ക്കു ഞാൻ എന്നെന്നേയ്ക്കും സ്മരണയുള്ളവളായിരിക്കും.

ശാന്ത:—കാൎയ്യസ്ഥന്മാർ ഒന്നുരണ്ടാളുണ്ട്. അവർ നശിപ്പിക്കുന്നവരാകയാലും പുത്രൻ അവൾക്കു ചേൎന്നതാകയാലും ആ സ്ത്രീതന്നെയാണു കുടുംബഭരണമേൽനോട്ടം വഹിക്കുന്നത്. എന്റെ കുഞ്ഞു് അവരേ തൃപ്തിപ്പെടുത്തിയാൽ അതു ഭാവിശ്രേയസ്സിനു നിദാനമാകും. ഞാൻ നല്ല ശുഭസന്ദൎഭത്തിലാണു് അവിടെച്ചെന്നെത്തിയതു്. ഏതായാലും രാവിലേ ചായ കഴിച്ചിട്ടു് എന്റെ മകൾക്കു് അങ്ങോട്ടു പോകാം.

പിറേറദിവസം രാവിലെ സ്വൎണ്ണമയി ശാന്താദേവിയുടെ എഴുത്തോടുകൂടി ആ ജമീൻദാരുടെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. കുറേദൂരം വരെ ഇളവെയിലിൽ നടന്നപ്പോൾ സ്വൎണ്ണമയിയുടെ മുഖകമലം ഒന്നു വികസിച്ചു. അപ്പോൾ കണ്ടാൽ ഏവനും സ്വൎണ്ണമയിയെ ഒന്നു കൂടി തിരിഞ്ഞുനിന്നു വീക്ഷിക്കാതെ പോകാൻ ധൈൎയ്യം വരുമായിരുന്നില്ല. ആ ഗൃഹത്തിനു രജനീവിലാസം എന്നാണു പേർ കല്പിച്ചിരുന്നതു്. അവിടെ വെളിയിലുള്ള മുഖപ്പിൽനിന്നു വിശ്രമിച്ചുകൊണ്ടു് ദേവി അകത്തേയ്ക്കു കത്തു കൊടുത്തയച്ചു. ഭൃത്യർ മടങ്ങിവന്നു് സ്വൎണ്ണമയിയെ അതിവിശാലവും രമണീയവുമായ ഒരു ശാലയ്ക്കുള്ളിൽ കൊണ്ടു ചെന്നിരുത്തി. അപ്പോഴേയ്ക്കു് മറെറാരു വാതലിൽകൂടി അംഗസൗഷ്ഠവവും ഗാംഭീൎയ്യവുമുള്ള ഒരു സ്ത്രീ കടന്നുവന്നു മന്ദസ്മിതപൂൎവ്വം ആഗതയുടെ പ്രത്യംഗപരിശോധന നീരസജനകമാകാത്ത വിധത്തിൽ നടത്തി. ഭൎത്തൃവിയോഗത്താൽ ദേഹാലങ്കാരങ്ങൾ കുറച്ചുവച്ചിട്ടുള്ളവരായിരുന്ന ആ ഗൃഹനായികയായ രജനി. എങ്കിലും കണ്ഠത്തിൽ ഒരു സ്വൎണ്ണനൂലിൽ ഒരു താലിയും കൈയിന്മേൽ ഒരു വൈരമോതിരവും ധരിച്ചിട്ടുണ്ടായിരുന്നു. അവർ അധികം ഉച്ചത്തിൽ സംസാരിക്കയും ചിരിക്കയും പതിവില്ല. എന്നിരിക്കിലും മുഖപ്രസന്നതയ്ക്കു് ഒട്ടും കുറവുണ്ടായിരുന്നില്ല. ആവശ്യമുള്ള കാൎയ്യങ്ങൾ അന്യന്മാരേ പറഞ്ഞു ധരിപ്പിക്കുന്നതിനും രസകരമായി സംഭാഷണം ചെയ്യുന്നതിനും അവൎക്കശേഷവും വിഷമമില്ല. സ്വൎണ്ണമയിയേ നോക്കി കുറേനേരം വിസ്മയിച്ചു നിന്നിട്ടു് അവർ:—"നിങ്ങളെക്കുറിച്ചാണോ ശാന്താദേവി പ്രസ്താവിച്ചതു്? കുഞ്ഞേ, നീ ഞാൻ വിചാരിച്ചതിലും വളരെ ചെറുപ്പക്കാരിയാണല്ലൊ? എത്രകണ്ടു് പഠിച്ചിട്ടുണ്ടു്. ഇവിടെ താമസിച്ചു് കുട്ടികളേ അഭ്യസിപ്പിക്കാമോ?" എന്നു സംശയഗ്രസ്തയായി ചോദിച്ചു.

സ്വർണ്ണ:—എനിക്കു വയസ്സിരുപതായി. കുട്ടികളേ പഠിപ്പിക്കാം. സൎക്കാർപണിയിൽ പ്രവേശിക്കണമെന്നു മോഹമില്ലാത്തതിനാൽ പരീക്ഷയൊന്നും ഞാൻ ജയിച്ചിട്ടില്ല. അതിനു ചെന്നിട്ടുമില്ല. ജ്ഞാനവർദ്ധനയ്ക്കായി മാത്രമേ ഞാൻ ഇതുപൎയ്യന്തം യത്നിച്ചിട്ടുള്ളൂ. അതിനാൽ മൂന്നു നാലു ഭാഷകളിൽ ഒരു വിധം പരിജ്ഞാനം സമ്പാദിച്ചിട്ടുണ്ട്. ഏതു ജോലിയും ചെയ്യുന്നതിനു സമ്മതവും ഒരുക്കവുമുണ്ട്.

രജനി:—[സാശ്ചൎയ്യം] നിനക്കാരുമില്ലേ?

സ്വർണ്ണ:—ഇപ്പോൾ ഞാൻ കേവലം അനാഥയാണ്.

രജനി:—നീ ഒരു കുലീനയാണെന്നു മുഖവും ഭാവവും മററുംകൊണ്ടു സ്പഷ്ടമാകുന്നുണ്ട്. ഏതു വംശജയാണ്? വിവാഹം കഴിഞ്ഞിട്ടുണ്ടോ?

സ്വർണ്ണമയി ഉത്തരം ഒന്നും പറയാതെ ചിന്താകുലയായി നിന്നതേയുള്ളു.

രാജ:—നാളെ പത്തുമണിക്കു വരുക. കുട്ടികൾ തെയ്യാറായിരിക്കും. തൽക്കാലം പ്രതിമാസം ഇരുപത്തഞ്ചുറുപ്പിക പ്രതിഫലം തരാം. വരാനും പോകാനും വണ്ടിയും അയയ്ക്കാം. സമ്മതമാണോ?

സ്വർണ്ണ:—എനിക്ക് എന്റെ ദിനചൎയ്യകഴിച്ചുകൂട്ടണമെന്നല്ലാതെ ഒററക്കാശും സമ്പാദിച്ചുവയ്ക്കണമെന്നില്ല. അവിടുത്തെ ഹിതംപോലെ ഒക്കെ നിശ്ചയിക്കുന്നത് എനിക്കു സമ്മതംതന്നെയാണ്. നാളെ എത്തിക്കൊള്ളാം.

ഇത്രയും പറഞ്ഞു് സംതൃപ്തയായി സുകുമാരി അവിടെനിന്നു പിരിഞ്ഞു.

* * * *

ഇനി മുന്നദ്ധ്യായത്തിലേ കഥ തുടരേണ്ടിയിരിക്കുന്നു. വ്യാഴാഴ്ച രാവിലേ മന്മഥകുമാർ നളിനിയുടെ ഗൃഹത്തിലെത്തി. പടിവാതൽ അടച്ചിരുന്നു. എത്തി നോക്കിയപ്പോൾ വാടിയ കുസുമംപോലെയായിത്തീൎന്ന നളിനി മന്ദഗതിയിൽ അങ്ങോട്ടും ഇങ്ങോട്ടും ലാത്തുന്നതു കണ്ടു. സൂൎയ്യപ്രകാശസദൃശമായ പുൽക്കൊടികൾ അവളുടെ നിഷ്ഠുരണമായ പാദപ്രക്ഷേപണംകൊണ്ടു നിലത്തുപതിച്ചു കശങ്ങിക്കിടന്നിരുന്നു. പ്രഭാതത്തിലേ ഹിമകണങ്ങൾ പതിച്ചിട്ടും അതിന്റെ അഗ്രങ്ങൾ തീരെ പൊന്തിയിരുന്നില്ല. ചെടികളോടുകൂടെ അവിടവിടെ നിരത്തിവച്ചിരുന്ന പൂച്ചട്ടികൾ ഉരുണ്ടുവീണും ഉടഞ്ഞും കിടന്നിരുന്നു. ഈ കാൎയ്യ ന

ളിനിക്ക് എത്രയോ ദുസ്സഹമായിരുന്നുവെന്നു നമുക്കു നിഷ്പ്രയാസം ഊഹിക്കാവുന്നതാണല്ലോ? യുവാവു കാലടികളുടെ ഒച്ച കേൾപ്പിക്കാതെ കടന്നു നളിനിയുടെ സമീപത്തെത്തി. "കഷ്ടം! അതിമനോമോഹനമായ ഈ തോട്ടം എത്ര മലിനമായി നശിച്ചിരിക്കുന്നു. എങ്കിലും അല്പം ശ്രദ്ധ പതിപ്പിച്ചാൽ പൂർവരീതിയിലാക്കാവുന്നതേയുള്ളൂ. അങ്ങയുടെ ഉല്ലാസത്തിനും ഉപയോഗത്തിനുമായി ഇവിടം നന്നായിരിക്കണമെന്നു ഞാൻ ഹൃദയപൂർവം ആഗ്രഹിക്കുന്നു" എന്നു് അവൾ തന്റെ വിചാരധാരയെ അറിയാതെ ഉച്ചത്തിൽ പ്രവഹിപ്പിച്ചു നടന്നപ്പോൾ "നളിനിയുടെ ആവശ്യത്തിനുംകൂടി ഇവിടം നന്നായിരിക്കണം" എന്നു കുമാരൻ തട്ടിമൂളിച്ചു. നളിനി ചിന്താപാരവശ്യത്തോടുകൂടി നടന്നുകൊണ്ടിരുന്നതിനാൽ ഇദ്ദേഹം കയറി അടുത്തു ചെന്നതു ലേശം അറിഞ്ഞിരുന്നേയില്ല. എങ്കിലും തന്റെ ജല്പന ഉന്മാദത്താൽ മറന്നിട്ടോ പരിഭ്രമലജ്ജകളെ നല്ലതിൻവണ്ണം നിഗ്രഹനം ചെയ്തിട്ടോ, "അതേ ഇവിടെ പ്പാക്കുന്നിടത്തോളം ഞങ്ങളുടെയും" എന്നു പൂരിപ്പിച്ചുകൊണ്ടു വാടിയ പുഷ്പദളങ്ങളെ ശേഖരിച്ച് അവിടെ ഒക്കെ വിതറി.

മന്മ:—എന്തു തീർച്ചപ്പെടുത്തി?

നളിനി:—സ്ഥലത്തെപ്പററിയല്ലേ? അതു് അന്നുതന്നെ "വേണ്ടാ" എന്നു തീർച്ചപ്പെടുത്തിയല്ലേ പോയതു്.

മന്മ:—നിങ്ങൾ കുറേ ശഠിച്ചു എന്നല്ലാതെ ഒന്നും തീരുമാനിച്ചതായി ഞാൻ ധരിച്ചില്ല.

നളിനി, "എന്റെ ഹൃദയം ഇപ്പോൾ ഈ വാടിയ കുസുമങ്ങൾക്കു തുല്യമാണ്" എന്നു പറഞ്ഞു കൈയിൽ ശേഷിച്ചിട്ടുണ്ടായിരുന്ന സുമദളങ്ങളെയും താഴത്തിട്ടു. "ലേലത്തിന്റെ ആരവം ഇപ്പഴം കർണ്ണത്തിൽ മുഴങ്ങിക്കൊണ്ടുതന്നേയിരിക്കുന്നു. ഞാൻ അങ്ങയോടു നിർദാക്ഷിണ്യം സംസാരിച്ചതിനു ക്ഷമായാചനം ചെയ്തുകൊള്ളുന്നു."

തന്നിലുണ്ടായിരുന്ന പ്രേമം നളിനിക്ക് അപ്പോഴും നശിച്ചിട്ടില്ലെന്നു മനോബോധം വരുകയാൽ, മന്മഥകുമാരനു "പ്രിയേ കഴിഞ്ഞതൊക്കെ മറന്നുകളയുക. ഖേദം വേണ്ട." എന്നുപറഞ്ഞവസാനിപ്പിക്കുവാനാഗ്രഹമുണ്ടായിരുന്നുവെങ്കിലും "നളിനീദേവീ" എന്നാണു വിളിച്ചുപോയതു്. "ഭവതിയുടെ ഹൃദയകമലം വാടിയിരുന്നാലും ഈ പുഷ്പത്തോടു കാണിച്ച കാഠിന്യം ആ കുസുമത്തിനു സഹജമായ ഗുണമ

ല്ല. ഹാ! എത്ര മോഹനമായ ദളങ്ങൾ" എന്നു പറഞ്ഞു് അവയെ കുമാരൻ കുനിഞ്ഞെടുത്തു. "ഇവയെ ഇങ്ങനെ ഛിന്നഭിന്നമാക്കി വിതറിക്കളഞ്ഞതു കുറേ കഠിനംതന്നെ."

നളിനി:—അമ്മയേ കാണണ്ടേ? അങ്ങയുടെ വരവിനേ പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്. ഞാൻ ഇതാ അകത്തേയ്ക്കു പോകുന്നു.

മന്മ:—നളിനീദേവീ! നില്ക്കു. എനിക്കു ചിലതെല്ലാം ചോദിച്ചറിയാനുണ്ടു്. ഞാൻ ഇവിടത്തെ ലേലത്തിൽ ഒരു പെട്ടി പിടിച്ചു. അതിന്റെ വിചിത്രവേല വർണ്ണിപ്പാൻ എന്നാലാവതല്ല. സ്വർണ്ണവും വെള്ളിയും കൊണ്ടാണു് ആ പെട്ടി പൊതിഞ്ഞിരിക്കുന്നതു്.

നളിനി:—(അലക്ഷ്യമായി) ആ പെട്ടിയ്ക്കുമാത്രം എന്താണിത്ര വിശേഷം. ഇവിടത്തെ മിക്ക സാമാനങ്ങളും അങ്ങല്ലേ വാങ്ങിയതു്. എപ്പൊഴാണു് ഈ സാമാനങ്ങൾ മാററുന്നതു്?

മന്മ:—കൊണ്ടുപോകുന്നതിലേയ്ക്കല്ല ഞാൻ ഇത്ര പ്രയാസപ്പെട്ടു മററാരും കരസ്ഥമാക്കാതെ എല്ലാം പിടിച്ചിട്ടതു്! അതൊക്കെ യഥാസ്ഥാനങ്ങളിൽ കിടക്കുവാൻ വേണ്ടിയാണു്. ഞാൻ ഒരു ഭേദഗതിയും ചെയ്യാനിച്ഛിക്കുന്നില്ല. കുമുദത്തിനോടു പ്രത്യേകം സാമാനങ്ങളെല്ലാം പൊടിതുടച്ചിട്ടുകൊള്ളാൻ പറയണം.

നളിനി ഇതുകേട്ടു് ഒന്നും പറയാതെ നമ്രശിരസ്കയായി നിന്നു.

മന്മ:—ഞാൻ പറഞ്ഞ പെട്ടിയുടെ ഉത്ഭവത്തെപ്പററി ഭവതിയ്ക്കു് എന്തെങ്കിലും അറിയാമോ?

നളിനി:—അതോ, പൂർവ്വകാലംമുതൽക്കു വളരെ ശ്രദ്ധയോടുകൂടി സൂക്ഷിച്ചു വച്ചിരിക്കുന്ന ഒന്നാണു്. അതിന്റെ വില ആരാലും മതിക്കത്തക്കതല്ല. എന്റെ അച്ഛൻവരെ ആരും അതു തുറന്നു നോക്കീട്ടില്ല. എന്തെങ്കിലും പ്രത്യേക മാഹാത്മ്യം ഉണ്ടായിട്ടായിരിക്കണമല്ലോ ഇത്ര വളരെ താല്പര്യമായി സൂക്ഷിച്ചിരുന്നതു്. ഞങ്ങൾക്കു വളരെ സന്തോഷമായി. നിങ്ങൾക്കാണല്ലോ അതു ലഭിച്ചതു്! പതിററിമ്പടി തുമ്പില്ലാതെ കളയാതിരുന്നാൽ കൊള്ളാം. ഒരറബി മുത്തച്ഛനു സമ്മാനമായി കൊടുത്ത പെട്ടിയാണതു്.

മന്മ:—അപ്പോൾ അതു പരമ്പരയാ സൂക്ഷിച്ചു വരുന്നതാണു്. എങ്കിൽ വിശേഷിച്ചും നളിനിയുടെ കൈവശം ഇരിക്കേണ്ടതുതന്നെയാണതു്.

നളിനി:—(സലജ്ജം) അങ്ങു വാങ്ങിയ സാധനം എനിക്കെന്തിനാണ്? എനിക്ക് അതിന്മേൽ ഇനി യാതൊരു ബാദ്ധ്യതയും ഇല്ലല്ലൊ. വേണ്ട, വേണ്ട, അങ്ങുതന്നേ സൂക്ഷിച്ചുകൊള്ളൂ.

മന്മ:—അങ്ങനെ പറയരുത്. ഞാൻ ഇവിടെ കൊണ്ടുവന്നു തരാം. ഞാനതിന് അധിക വിലയൊന്നും കൊടുത്തതല്ല: ഭവതിയെ ഉദ്ദേശിച്ചു വാങ്ങിയതുമാണ്.

നളിനി:—അറുപതു കൊല്ലത്തിനുമുമ്പ് അതിവിശിഷ്ടനായി ഈ കുടുംബത്തിൽ ഒരു പ്രപിതാമഹൻ ഉണ്ടായിരുന്നു. അദ്ദേഹം ഒരു ദിവസം പുറമേ സഞ്ചരിച്ചു വരുമ്പോൾ ആ അകലെക്കാണുന്ന മൈതാനത്തിൽ കുറേ അറബികൾ കൂടാരം അടിച്ചു കിടന്നിരുന്നു. അവർ വളരെ ധനപുഷ്ടിയുള്ളവരും രാജ്യം കാണ്മാൻ വന്നവരുമായിരുന്നു. ആ കൂടാരത്തിനുള്ളിൽ വലുതായ ഒരു ദുഃഖസംഭവം നേരിടാൻ പോകുന്നു എന്നു കണ്ടു് അദ്ദേഹം അവിടെക്കയറിച്ചെന്നു. അനവധി സ്ത്രീപുരുഷന്മാർ കോമളഗാത്രനായ ഒരു യുവാവിനെ മദ്ധ്യേ കിടത്തി ചുററും കുത്തിയിരുന്നു വിലപിക്കുന്നുണ്ടു്. അദ്ദേഹം കുറേ ജലം വാങ്ങി ജപിച്ചു് ആ യുവാവിൻെറ മുഖത്തു പ്രോക്ഷിച്ചിട്ടു് ഇറങ്ങിപ്പോന്നു. ലക്ഷണംകണ്ടു് അദ്ദേഹം കയറിച്ചെന്നതിൽനിന്ന് ഇതൊരു സർപ്പദംശനമാണെന്നു ധരിച്ചിരിക്കുമല്ലൊ. പലരും നോക്കി പ്രയോജനമൊന്നുമില്ലാതെ കൈവെടിഞ്ഞിട്ടിരിക്കുകയായിരുന്നു. ഇദ്ദേഹം ഇത്രയും ചെയ്തു ഇറങ്ങിപ്പോന്നയുടൻ ആ യുവാവിൻെറ നിറം മാറി; ക്രമേണ കണ്ണുകൾ തുറന്നു. അതിലേ പ്രധാനികൾക്കു് ഇതുകണ്ടു് അപാരമായ സന്തോഷം തോന്നി ഇദ്ദേഹത്തിൻെറ പിന്നാലെ പാഞ്ഞെത്തി ഒരു വിധം താണുകേണപേക്ഷിച്ചു് അവർ ഇദ്ദേഹത്തേ തിരികേ കൂടാരത്തിനുള്ളിൽ കൊണ്ടുപോയി. എൺപത്തഞ്ചു വയസ്സു പ്രായമുള്ള ഒരു വൃദ്ധൻ ഇദ്ദേഹത്തിൻെറ രണ്ടു കൈകളിലും പിടിച്ചുകൊണ്ടു്:— "ഈ കുട്ടി എൻെറ ഏകസന്താനമാണ്. അവൻ മരിച്ചുപോയിരുന്നാൽ പിന്നത്തേ അവസ്ഥ എന്തായിരിക്കും? കുട്ടി മരിച്ചുപോയതു തന്നെയായിരുന്നുതാനും. ഈ പെട്ടി ഞങ്ങളുടെ ഓർമ്മയ്ക്കായി വച്ചുകൊള്ളണമെന്നു പ്രാൎത്ഥിക്കുന്നു. ഒരു ജീവദാനത്തിനു പ്രതിഫലം നൽകാൻ സാധിക്കുന്നതല്ല. അതുകൊണ്ടു് ഇതിനെ അതിലേയ്ക്കുള്ള സംഭാവനയായിക്കരുതി ഉപേക്ഷിക്കരുതു്. ഒരുകാലത്തു് ഇതു നിങ്ങളുടെ സന്താനങ്ങൾക്കു് ഒരാപത്തിൽ ഉപകാരമായിത്തീൎന്ന് അവർ ഇതുപോലെ സന്തോഷിക്കാൻ ദൈവം സംഗതിവരുത്തട്ടെ. ഞങ്ങളുടെ സ്മരണയ്ക്കായി ഇതു ഭദ്രമായി സൂക്ഷിക്കണം" എന്നു പറഞ്ഞു വളരെ

നിർബന്ധിച്ച് അദ്ദേഹത്തെ അതു കെട്ടിയേല്പിച്ചു. ഇത്രയുംകാലം അതിനെ അനന്തരാവകാശികൾ സൂക്ഷിച്ചും രക്ഷിച്ചും പോന്നു. ഇത്രയുമാണ് എനിക്ക് ആ പെട്ടിയെപ്പററിയുള്ള അറിവ്.

ഇങ്ങനെ പറഞ്ഞു നളിനി നിൽക്കാതെ അന്തർദ്ധാനം ചെയ്തു.

—— (0) ——

# അദ്ധ്യായം ൨൨.

"ഋങ്കമ്പുമിസ്സചിവനല്ലൊരു ദോഷമേതും
പങ്കംപെടാത്തൊരവിടെയ്ക്കറിയാവതല്ല
തങ്കമണിക്കടയ ദൃഷ്ടു തെളിഞ്ഞുകാണ്മാൻ
തങ്കണ്ണുപോര, മുകുരംകരതാരിൽവേണം."

ഇനി നമുക്കു സ്വർണ്ണമയിയുടെ ആധുനികസ്ഥിതി അന്വേഷിക്കാം. അവളും കുട്ടികളും അന്യോന്യം വളരെ സ്നേഹിച്ചു. അവർ പൂർവനടപടികൾ ഒക്കെ ഒന്നു മാറി നല്ല സാന്മാർഗ്ഗികരും സുശീലകളും ആയിത്തുടങ്ങി. രജനീദേവിയ്ക്കു വളരെ തൃപ്തിയും സന്തോഷവുമായി. ഗൃഹസംബന്ധമായ കാര്യങ്ങൾകൂടി സ്വർണ്ണമയിയോടാലോചിച്ചേ നടത്തുകയുള്ളു എന്ന മട്ടിലായി. കുടുംബകാര്യങ്ങളെപ്പററി സംസാരിക്കുന്ന അവസരങ്ങളിൽ സ്വർണ്ണമയി അവിടത്തെ ഭരണന്യൂനതകളിൽ പലതിനെയും ദൃഷ്ടാന്തസഹിതം ചൂണ്ടിക്കാണിച്ചു കൊടുക്കുകയും നവീനരീതിയിൽ കൃത്യങ്ങൾ നിർവഹിക്കേണ്ടതിനു നല്ല ഉപദേശങ്ങൾ നൽകുകയും ചെയ്തുപോന്നിരുന്നു.

ഒരു ദിവസം രജനീവിലാസം മാനേജർ കണക്കുകൾ എഴുതിത്തീർത്തുകൊണ്ടു വന്നു. ഗൃഹനായിക തത്സമയം കുറേ അസ്വാസ്ഥ്യയായിരുന്നതിനാൽ പുസ്തകങ്ങളെല്ലാം അവിടെ വച്ചിട്ടു പോകാൻ ആയയാളോടാജ്ഞാപിച്ചു. തൻെറ കണക്കുകളിലേ കുഴപ്പങ്ങൾ കണ്ടുപിടിക്കാൻ രജനിയെക്കൊണ്ടു കഴിയുകയില്ലെന്നു ധൈര്യമുള്ള മാനേജർ അതിന്നൊട്ടും മടികാണിച്ചില്ല.

സ്വർണ്ണമയി പതിവുപോലെ പഠിപ്പിക്കാനെത്തി. രജനീദേവി അപ്പോൾ ഒരു കുന്നു പുസ്തകം വാരി മുമ്പിലിട്ടുംകൊണ്ടു നക്ഷത്രം എണ്ണുകയായിരുന്നു. ഒടുവിൽ ദുസ്സാദ്ധ്യം എന്നു കണ്ട് ഓരോന്നിലും അടയാളം വച്ചുതുടങ്ങി.

സ്വർണ്ണമയി പരിഷ്കരിച്ചുകഴിഞ്ഞാൽ സ്വല്പസമയം വിനോദിച്ചു കഴിച്ചുകൂട്ടുക പതിവുണ്ടായിരുന്നു. അന്നു കുട്ടികളുടെ അഭ്യസനം കഴിഞ്ഞയുടൻ രജനി നമ്മുടെ നായികയെ വിളിപ്പിച്ചു:—"സ്വർണ്ണമയീ, ഇന്നലെ കാര്യസ്ഥൻ കണക്കുകൾ കൊണ്ടുവന്നപ്പോൾ ഞാൻ വളരെ ക്ഷീണയും അലസയുമായിരുന്നു. അതിനാൽ അയാൾ പുസ്തകങ്ങളെല്ലാം ഇവിടെ വച്ചിട്ടുപോയി. ഇപ്പോൾ ആ ജോലി തീർക്കുന്നതിന് അവയെ എടുത്തു നോക്കിയതിൽ എനിക്ക് ഒരു വസ്തു മനസ്സിലാകുന്നില്ല. അയാൾ വായിച്ചു കേൾപ്പിക്കുകയും ഒടുവിൽ ഞാൻ അടയാളം വച്ചു കൊടുക്കുകയുമാണു പതിവ്. ഈ കണക്കുകൾ ഒന്നു പരിശോധിച്ചു പറഞ്ഞുതരാമോ? ഈ കാര്യസ്ഥൻ എന്നെ കുറേശ്ശെ കബളിപ്പിക്കുന്നുണ്ട്. ഈയിടെ ഉരുപ്പിടികളും വളരെ മുട്ടുകാണുന്നു. ഇവിടെ പണം മിച്ചമാണു ധാരാളം കാണേണ്ടതു്. വസ്ത്ര. ഇവിടെ ഇരിക്കു. മാനേജർ ഇപ്പോൾ വലിയ പൊലിക്കടക്കാരനായിത്തീർന്നിട്ടുണ്ടെന്നും ഞാൻ കേൾവി. ഇത്ര വളരെ ഉരുപ്പടികൾ അയാൾക്കു പെട്ടെന്ന് എവിടെനിന്നും ഉണ്ടായി? എനിക്കു തീരെ സുഖമില്ല. എന്താ ചെയ്യുക? കുട്ടികൾ ഇപ്പോൾ വളരെ ഭേദപ്പെട്ടു വരുന്നുണ്ടു്. എന്നാൽ എൻെറ പുത്രൻ ഒട്ടേറെ വഷളായിപ്പോയി. ആ ദുഃഖമാണ് എന്നെ നന്നെ പീഡിപ്പിക്കുന്നതു്. എന്നാൽ അവൻ ഒട്ടും ബുദ്ധിഹീനനുമല്ല. എന്തോ ഗ്രഹചാരദോഷം അവനെയിട്ടു നട്ടംതിരിക്കുന്നു. ഞാൻ അവനേ കണ്ടിട്ടുതന്നേ കുറേനാളായി. ഇവിടെ വരുന്നതു് അപൂർവ്വമാണ്."

സ്വർണ്ണമയിക്ക്, ഇവരിൽ, ഇതെല്ലാം കേട്ടു വളരെ അനുകമ്പ തോന്നി. പുസ്തകങ്ങളെല്ലാം പരിശോധിച്ചു. ഒരുമാസത്തേ കണക്കുകൾ നോക്കിയപ്പോൾ ദേവിയുടെ മുഖത്തുണ്ടായ ഭാവപ്പകർച്ച രജനിയേ വിവശയാക്കി.

സ്വർണ്ണ:—ഞാൻ ഒരാഴ്ചയ്ക്കുള്ളിൽ ഇതു മുഴവൻ ഒന്നു പരിശോധിച്ചു് ഈ കണക്കുകൾ വിശദമാക്കിത്തരാം. ഇപ്പോൾ ഒന്നും ശരിയായി പറവാൻ സാധിക്കുകയില്ല. ഈ കണക്കു മുഴവൻ കുഴച്ചിട്ടിരിക്കയാണ്. വളരെ പ്രയാസംതന്നെ. ഇങ്ങനെ ഒന്നുരണ്ടു കൊല്ലംകൂടി കഴിഞ്ഞാൽ ഒരുവേള നിങ്ങൾക്കു നിർദ്ധനഹർജി എഴുതി ഒപ്പിട്ടുവാൻ തന്നേയ്ക്കാനും മതിയാകുമെന്നുമാത്രം തൽക്കാലം പറയാം.

സ്വർണ്ണമയി കണക്കിലെ ചില്ലറ വ്യത്യാസങ്ങളെല്ലാം ഉടൻ പറഞ്ഞു ബോദ്ധ്യപ്പെടുത്തിക്കൊടുത്തു. രജനിയുടെ മുഖപ്രസന്നത മങ്ങി.

അവരുടെ ഹൃദയത്തിൽ അപ്പോഠം തിങ്ങിപ്പൊങ്ങിയ വിചാരങ്ങളെ എങ്ങനെയാണു വിവരിക്കുക? എഴുതിയിട്ടുള്ള കണക്കുകൊണ്ടു വരവു ചെലവു നിൎണ്ണയിക്കാൻ ഒരു തരവുമില്ലാത്ത മട്ടാണ്. മിച്ചം ഒററക്കാശ്ശും ഇല്ല. പ്രതിമാസവും വരവിലിരട്ടിച്ചെലവാണു കണക്കിൽ കാണുന്നതു്. ഏകദേശം നാലുലക്ഷത്തോളം കടം പററും എഴുതിയിട്ടുണ്ടു്.

രജനി:—സ്വൎണ്ണമയി, എൻെറ തല തിരിയുന്നു. ഞാനെന്താണു വേണ്ടതു്. എനിക്ക് ഇതിൽനിന്നും രക്ഷപ്പെടാൻ എൻെറ കുട്ടി ഒരു ഉപായം പറഞ്ഞുതരൂ. കുട്ടികളും ഞാനും അറിയാതെതന്നേ സമുദ്രമദ്ധ്യത്തിലായി എന്നു തോന്നുന്നുവല്ലൊ. ഞങ്ങളുടെ രക്ഷയ്ക്കു് ഒരു പൊങ്ങുതടിയെങ്കിലും എടുത്തെറിഞ്ഞുതരുവാൻ നിനക്കു കഴിയുമോ? ഈശ്വരാ, ഞാനെന്താണു വേണ്ടതു്?

സ്വൎണ്ണ:—അവിടുന്നു് ഇതൊന്നും ഒട്ടും ഇതേവരെ ധരിച്ചിരുന്നില്ലേ? എന്താണിത്ര വളരെ അധൈൎയ്യപ്പെടാനുള്ളതു്. ഇവിടത്തേ സ്വത്തിൻെറ സ്ഥിതിയ്ക്കു് ഇതൊരു തുച്ഛമായ കടമല്ലേ ഉള്ളൂ. മിതവ്യയം ചെയ്യുന്നപക്ഷം നിഷ്പ്രയാസം ഈ വിഷമഘട്ടത്തിൽനിന്നു മുക്തി പ്രാപിക്കാം. ഇല്ലെങ്കിൽ പോക്കാണു്. സൎവ്വസ്വവും കളഞ്ഞു കുളിക്കും.

വിപത്തിനെയും സൂചിപ്പിച്ചുള്ള ഈ വാക്യങ്ങൾ രജനിയേ വളരെ സമാധാനപ്പെടുത്തിയെങ്കിലും പലേ വ്യഥകളും മനസ്സിൽ കടന്നുകൂടി അവരേ ധാരാളം വിഷമിപ്പിക്കാതിരുന്നില്ല.

സ്വൎണ്ണ:—നാം കണ്ടുപിടിച്ച കഥയൊന്നും പെട്ടെന്നു കാൎയ്യസ്ഥനേ മനസ്സിലാക്കേണ്ട. ഒന്നുകൂടി സൂക്ഷ്മമായി ശോധനചെയ്തു നോക്കട്ടെ. ഇപ്പോഴും, എനിക്കു തെററൊന്നും പററീട്ടില്ലെന്നാണു് എൻെറ ബോദ്ധ്യം. അയാളോടു സൂത്രത്തിൽ ഒക്കെ ചോദിച്ചറിയുക. നാളെ നേരത്തേ തന്നേ ഞാൻ ഇങ്ങോട്ടു വരാം. അയാളെ മുഷിപ്പിക്കേണ്ട.

ഇത്രയും ഉപദേശിച്ചു പോയ സ്വൎണ്ണമയി പിറേറന്നു് അതിരാവിലെ അവിടെയെത്തി.

രജനി:—കുട്ടീ, ഇന്നലെ ഞാൻ തീരെ ഉറങ്ങീട്ടില്ല. കുട്ടികളെ ഇന്നു പഠിപ്പിക്കേണ്ട. വന്നു് ഈ കുഴപ്പങ്ങൾ ഒക്കെ ഒന്നു നോക്കി ശരിയായി കണ്ടുപിടിക്കൂ. ഞാനെന്തു വേണ്ടു? മകനോ ബുദ്ധിമാനെങ്കിലും നമുക്കു് ഉതകാത്തവനായിത്തീൎന്നു. പിന്നെ പ്രായംചെന്നിട്ടു ഞാൻ മാത്രമേയുള്ളുവല്ലൊ.

സുവർണ്ണ:—അതിനെന്താ? അമ്മ ഖേദിക്കേണ്ടാ. ഈ കുട്ടികളെ ശരിയായവിധം വളർത്തിയാൽ ഇവർ പോരേ? ഇവരേ എല്ലാവിഷയത്തിലും പരിജ്ഞാനമുള്ളവരാക്കിത്തീക്കണം. എത്ര കാര്യസ്ഥന്മാരുണ്ടായിരുന്നാലും നമ്മുടെ കാര്യത്തിൽ നാം പ്രത്യേകം ദൃഷ്ടിവയ്ക്കാഞ്ഞാൽ ഇങ്ങനെ ഒക്കെത്തന്നെയിരിക്കും. ഞാൻ ആറുമാസംകൊണ്ട് ഈ കുട്ടികൾക്കു ഗൃഹഭരണരീതി മനസ്സിലാക്കിക്കൊടുക്കാം. മൂത്തകുട്ടിയ്ക്കു വയസ്സു പതിനാറായില്ലേ? അവർ വിചാരിച്ചാൽ അവിടുത്തേ സഹായിക്കാമല്ലൊ. ഇതൊരസാദ്ധ്യ വിദ്യയൊന്നുമല്ല.

രജനി:—എന്റെ മകന്റെ കുട്ടിക്കളി ഇനിയും മാറീട്ടില്ല. അവന്റെ പണവും തൂണവും സമംതന്നെ.

ഇത്രയും പറഞ്ഞപ്പൊഴേയ്ക്കു കണ്ണിൽ അശ്രു നിറഞ്ഞു ധാരയായി വർഷിച്ചുതുടങ്ങി.

സുവർണ്ണ:—അവിടുന്ന് ഇങ്ങനെ വ്യസനിക്കുന്നതുചിതമല്ല. എനിക്ക് ഇതു വളരെ ദുസ്സഹമാണ്. എന്റെ ശരീരംകൊണ്ട് അവിടുത്തേ ശ്രേയസ്സിനും സുഖത്തിനും വേണ്ടി എന്തെല്ലാം ചെയ്വാൻ കഴിയുമോ അതിനൊക്കെ ഞാൻ സന്നദ്ധയാണ്. ഒന്നുകൊണ്ടും ഇപ്പോൾ വ്യസനിക്കേണ്ട ആവശ്യമില്ല. ഞാൻ പോയി കണക്കിന്റെ ശരിയായ ഒരു വിവരപ്പട്ടിക തയാറാക്കിക്കൊണ്ടു വരാം.

ഇത്രയും പറഞ്ഞു സ്വന്തമുറിയിലേയ്ക്കു പോയ സുവർണ്ണമയി മദ്ധ്യാഹ്നമായപ്പോൾ വിയർത്തുതളൎന്നു വാടിയ മുഖത്തോടേ പട്ടികയും തയാറാക്കിക്കൊണ്ടു വന്ന്:—"മേൽ വേണ്ട കാര്യങ്ങൾ ബുദ്ധിപൂർവം നടത്തിയാൽ ഋണങ്ങൾ തീർത്തു പൂർവാധികം സുഖമായും മാനമായും കഴിച്ചുകൂട്ടാം" എന്നു പറഞ്ഞു—"ഈ ഉള്ള സ്വത്തുക്കളുടെ കണക്കുകൊണ്ടൂഹിച്ചതിൽ കടത്തിന്റെ അത്ര സംഖ്യയ്ക്കുള്ള കൂടുതൽ സ്വത്തോ ഉറുപ്പികയോ കാണേണ്ടതാണ്. ഇതുപോലെ പല വ്യത്യാസങ്ങളും ഉണ്ട്. തൂകിപ്പോയ പാലിനെപ്പററി വളരെ ഖേദിച്ചിട്ടു ഫലമില്ല. ഉടനടി വേണ്ടതു ചെയ്യുക."

രജനി:—എനിക്ക് ഒന്നും പന്തിയായിട്ടു തോന്നുന്നില്ല. തലകറങ്ങുന്നു. ദൈവം വരുത്തുംപോലെ ഒക്കെ വരട്ടെ.

സുവർണ്ണ:—കഷ്ടദശയിൽ മനോധൈര്യമാണു പ്രകടിക്കേണ്ടതു്. ഇല്ലെങ്കിൽ ഇക്കൂട്ടർ മുതുകിൽ കയറും. അവിടുത്തേ മുഖത്തുനിന്ന് ഈ മാതിരി വാക്കുകൾ പുറപ്പെട്ടാൽ, കുട്ടികളായ ഞങ്ങൾക്കു ജീവിത

മത്സരത്തിൽ പരാജയം പ്രാപിക്കുന്നതിന്ന് അതൊരു വളമായിത്തീരും. അങ്ങനെ ഔദാസീന്യം തോന്നേണ്ട കാൎയ്യമല്ല ഇതു്. നിർവ്വിഘ്നം നിറവേററിത്തരുന്നതിനു ദൈവത്തേ ഭരമേല്പിച്ചിട്ടു പ്രയത്നം ചെയ്യേണ്ടതു് മനുഷ്യന്റെ കൎത്തവ്യകൎമ്മമാണ്. കുടുംബത്തേ സാരമായി സ്പൎശിക്കുന്ന ഒരു ദോഷമല്ലേ? വേണ്ടതു് ഉടൻ പ്രവൎത്തിക്കണം. ആ കാൎയ്യസ്ഥനെ ഉടൻ പണിയിൽനിന്നും പിരിച്ചയയ്ക്കണം. സത്യനിഷ്ഠയും കൃത്യശേഷിയുമുള്ള ഒരുവനെ ഉടൻ പകരം നിയമിക്കയും വേണം.

രജനി:—ഞാൻ എത്രയോ കാൎയ്യസ്ഥരേ പരീക്ഷിച്ചുകഴിഞ്ഞു. എന്റെ സ്വത്തു് എനിക്കൊരു ഭാരമായിട്ടാണു തീൎന്നിരിക്കുന്നതു്. ഞാൻ എന്താണു ചെയ്യേണ്ടതു്. കുടുംബഭരണം ഞാൻ കൈയേററതിൽപിന്നീടു് എന്റെ ശരീരവും ഓജസ്സും ഒക്കെ നശിച്ചു. എനിക്കു് ഒരു പ്രസരിപ്പുമില്ലാതെ കണ്ടായി. ഏതായാലും കുറച്ചുകാലത്തേയ്ക്കു് ആരുംവേണ്ടാ. അങ്ങനെ കഴിയട്ടെ. സ്വൎണ്ണമയി കഴിയുംവണ്ണം സഹായിച്ചുതന്നാൽ മതിയാകും.

സ്വൎണ്ണ:—വളരെ നന്നായി! അത്യധികം കൃതാൎത്ഥത ഈ നിശ്ചയത്തിൽ എനിക്കുണ്ടു്. അങ്ങനെ പരീക്ഷാൎത്ഥം നോക്കുക. അതിന്റെ പ്രയോജനം അനുഭവിച്ചറിയുമ്പോൾ അതിൽ ഉത്സാഹം തോന്നും. നശിച്ചുപോയതൊക്കെ തിരികെ വരും. ഞാൻ അയാളേ തള്ളിക്കളയിച്ചതായി വന്നാൽ വളരെ ന്യൂനതയുണ്ടു്. അതു പാടില്ല.

രജനി:—എന്തായാലും വേണ്ടില്ല. ഞാൻ ഇന്നു് ആട്ടി പുറത്തയയ്ക്കും. ദ്രോഹി!

സ്വൎണ്ണമയി ഈ സംഭാഷണശേഷം മെല്ലെ യാത്രതിരിച്ചു.

രജനി:—എവിടേയ്ക്കാണു്? ഇരിക്കു. ചായകഴിച്ചിട്ടു പോകാം.

ഇത്രയുമായപ്പോൾ കാൎയ്യസ്ഥൻ വന്നുനിൽക്കുന്നതായി ഭൃത്യൻ വന്നറിയിച്ചു. "അകത്തുവരാൻ പറയൂ" എന്നു രജനി ആജ്ഞാപിച്ചു. ആയാൾ ഹാജരായപ്പോൾ,

രജനി:—തന്റെ കണക്കുകളൊന്നും ഞാൻ തീരെ വിശ്വസിക്കുകയും തന്നെ അശേഷം അഭിനന്ദിക്കാൻ വകകാണുകയും ചെയ്യുന്നില്ല. ഭരണരീതി തൃപ്തികരമല്ലാത്തതിനാൽ തന്നെ ഞാൻ ഇന്നുമുതൽ വേലയിൽനിന്നു പിരിച്ചിരിക്കുന്നു. കൈവശമുള്ള രേഖകളൊക്കെ ഇപ്പോൾ തന്നേ കൊണ്ടുവന്നേല്പിക്കണം. (ഭൃത്യനോടായി) ആപ്പീസു പൂട്ടി താക്കോലുംകൊണ്ടു പോരൂ.

കാൎയ്യ:—(പശ്ചാത്താപഭാവത്തിലും യാചനാസ്വരത്തിലും) എൻെറ പിടിപ്പില്ലായ്മകനിമിത്തം എന്തപരാധം ചെയ്തിരുന്നാലും ക്ഷമിച്ച് ഒരിക്കലേയ്ക്കു മാപ്പുതരണം. ഞാൻ ഇനി തെററുവരാതെ വളരെ സൂക്ഷിച്ചുകൊള്ളാം.

രജനി:—(അക്ഷമയായി) മതി, മതി. ഇനി അരനിമിഷം നിൽക്കേണ്ട. കൈ ഇവിടെ വച്ചിട്ടു പുറത്തുകടക്കൂ.

സ്വൎണ്ണമയി ഒരാഴ്ച രാപ്പകൽ നിരന്തരം പരിശ്രമിച്ചു നോക്കി. മിക്ക അസ്സൽപ്രമാണങ്ങളും കാണ്മാനില്ലായിരുന്നു. പ്രമാണങ്ങൾ ഇല്ലാത്ത സ്ഥിതിയ്ക്കു പുറത്തേയ്ക്കു കൊടുത്തിട്ടുള്ള സംഖ്യയൊക്കെ നിശ്ചയമായും നഷ്ടപ്പെട്ടും. അതും ഒരു ലക്ഷത്തിനുമേലുണ്ട്. ഇതുപോലെയുള്ള ന്യൂനതകളൊക്കെ കണ്ടുപിടിച്ചു ദേവി അവരേ ധരിപ്പിച്ചു. മനസ്സു ഭേദിച്ചുപോകാതെ അപ്പഴപ്പോൾ ധൈൎയ്യപ്പെടുത്തിക്കൊണ്ടുമിരുന്നു. ഈ ജോലിത്തിരക്കിനിടയിൽ കുട്ടികളുടെ പഠിത്തവിഷയത്തിലും അമാന്തം വരുത്തിയില്ല. മൂത്തപുത്രിയെക്കൂടി ഈ കണക്കുകൾ പരിശോധിച്ച് ഓരോന്നു കണ്ടു മനസ്സിലാക്കുന്നതിനും മേലാൽ ശരിയായ രീതിയിൽ കണക്കെഴുതി സൂക്ഷിക്കുന്നതിനും മററും പരിശീലിപ്പിച്ചുപോന്നു. മേൽ കണക്കുകളെഴുതുവാനും ആ കുട്ടിയെത്തന്നേ ഭരമേല്പിച്ചു.

രജനി:—അവൾ കുട്ടിയല്ലേ? ഞാൻ ഉള്ളപ്പോൾ അവളെ എന്തിനുപദ്രവിക്കുന്നു? അവൾ സുഖമായിരിക്കട്ടെ.

സ്വൎണ്ണ:—ആ സുഖം എന്നു പറഞ്ഞതു പിന്നീടും അവൾക്കുണ്ടാകണമെങ്കിൽ ഇപ്പൊഴേ ഇക്കാൎയ്യങ്ങളിൽ പഴക്കണം. ഇല്ലെങ്കിൽ വീണ്ടും ഈ അവസ്ഥതന്നേ വന്നുചേരും. അവരേ സകല വിഷയങ്ങളിലും ധാരാളം സാമാന്യജ്ഞാനമുള്ളവരാക്കിത്തീൎക്കാനാണ് എൻെറ ഉദ്യമവും മനഃപൂൎവ്വ മോഹവും.

രജ:—ഈയിടെ എൻെറ മനസ്സിനു വലിയ കുഴപ്പം ഒന്നുമില്ല. സ്വൎണ്ണമയിയുമായി അടുത്തു പെരുമാററം തുടങ്ങിയതിൽ പിന്നീട് ഉത്സാഹവും കായബലവും വൎദ്ധിച്ചിട്ടുണ്ട്. എൻെറ കുട്ടികളും പൂൎവ്വാധികം മൎയ്യാദയും ഗുരുത്വവും ഉള്ളവരായിത്തീൎന്നു കാണുന്നു. അവൎക്കും കുടുംബകാൎയ്യങ്ങളിൽ അഭിരുചി തോന്നിത്തുടങ്ങീട്ടുണ്ട്. ഞാൻ തക്കതായ ഒരു പ്രതിഫലം തരാം. നിങ്ങൾ എനിക്കുവേണ്ടി വളരെ പ്രയാസപ്പെടുന്നതു ഞാനറിയാതിരിക്കുകയല്ല.

സ്വൎണ്ണ:—എനിക്കു സ്വല്പകാലം ഉപജീവനം കഴിച്ചുകൂട്ടണമെന്നല്ലാതെ സ്വത്തു സമ്പാദിച്ചുവെയ്ക്കണമെന്നു ലേശം ആഗ്രഹമില്ല. ഇവിടത്തെ കുഴപ്പങ്ങൾ ഒക്കെ ഒരുവിധം ശരിപ്പെട്ടു. ഇനി ഈ കുട്ടികളുടെ സഹായംകൊണ്ടു നടത്താവുന്നതേയുള്ളു. അവൎക്ക് ഒരുവിധം നല്ല പരിജ്ഞാനം വന്നിട്ടുണ്ട്. വസ്തുക്കളെല്ലാം ചെന്നു നോക്കി വേണ്ട പരിഷ്കാരങ്ങൾ ചെയ്ത് അവയിലെ ആദായം വർദ്ധിപ്പിക്കാൻ യത്നിക്കുകയാണു മേൽ വേണ്ടത്. ഭൂസ്വത്തുക്കളിൽ നല്ലതിൻവണ്ണം വേലചെയ്യിക്കുവാൻ ശ്രമിക്കണം. ഈ കുട്ടികളിൽ രണ്ടുപേൎക്ക് ഇക്കാൎയ്യങ്ങളിൽ കുറേശ്ശെ ബുദ്ധി ചെലുത്താം. അടുത്ത് അനാഥമായി കിടക്കുന്ന വസ്തുക്കൾ ഇവൎക്കു വെവ്വേറെ തിരിച്ചുകൊടുക്കണം. അതു പരിഷ്കരിച്ചു നന്നാക്കിയാൽ അവൎക്ക് ഓരോ നല്ല സമ്മാനങ്ങളും കൊടുക്കണം. ഇങ്ങനെ പ്രോത്സാഹിപ്പിച്ചു വിദ്യാഭ്യാസത്തിലും ഭവനഭരണത്തിലും ഗൃഹ്യവ്യവസായത്തിലും ഏകസമയത്തുതന്നേ അഭിരുചി ജനിപ്പിക്കണം. അവിടുത്തെ ഭാരവും ചുമതലയും അപ്പോൾ താനേ കുറയും. എന്റെ അഭിപ്രായം ഇങ്ങനെയാണ്. പിന്നെ യുക്തംപോലെ ആവാം.

രജനി:—സ്വൎണ്ണമയിക്ക് ഇതെല്ലാം ഭരമേറ്റു നടത്തിയാലെന്താണ്?

സ്വൎണ്ണ:—ഞാൻ പറഞ്ഞവിധത്തിൽനിന്നു വന്നുചേരുന്നതും അങ്ങനെ തന്നെയല്ലേ? എന്നാൽ ഞാനാണെന്നു പ്രത്യക്ഷപ്പെടുത്തേണ്ട. ഒഴിഞ്ഞ കാൎയ്യസ്ഥന് അസുഖം തോന്നി അയാൾ നമ്മെ ഭിന്നിപ്പിക്കുന്നതിനു കഴിയുന്നതു യത്നിച്ചേയ്ക്കാനിടയുണ്ട്. മനുഷ്യചിത്തമല്ലേ? എന്നെപ്പററിയുള്ള അഭിപ്രായം മാറിവീണാൽ പിന്നെ ഞാൻ ജീവിച്ചിരുന്നിട്ടു ഫലം എന്ത്? എനിക്കീ പണികൾ എടുപ്പിക്കുന്നത് വളരെ ഉത്സാഹവും സന്തോഷവുമുള്ള കാൎയ്യമാണ്. അഭ്യസനശേഷം കുട്ടികളേ മുൻനിറുത്തി ഞാൻ വേണ്ടതൊക്കെ ചെയ്യാം. അവൎക്കും അപ്പോൾ അതിൽ ഉത്സാഹം തോന്നും. ഞാനാണു കാൎയ്യസ്ഥനേ പുറത്താക്കിച്ചതു് എന്നൊരു ശ്രുതി ഇപ്പൊഴേ പരന്നിട്ടുണ്ട്. ആ ക്ഷോഭം വച്ചുകൊണ്ട്, പല അപവാദങ്ങളും പറഞ്ഞു്, എന്നെ ചീത്തയാക്കാൻ അയാൾ മടിക്കില്ല. ആ ഏകകാരണത്താൽ ഞാൻ ഭരണം കൈയേൽക്കില്ല.

രജനി:—അപ്പോൾ ഞാൻ ഒരു വ്യവസ്ഥയും സ്ഥൈൎയ്യവും ഇല്ലാത്തവളാണെന്നാണോ പറഞ്ഞുകൊണ്ടു വരുന്നതു്?

സ്വൎണ്ണ:—എന്നല്ല, എന്റെ ജീവിതത്തിൽ വളരെ ദുർഘടമായ ഒരു ഘട്ടത്തെയാണു ഞാൻ ഇപ്പോൾ തരണംചെയ്യുന്നതു്. പലവിധമായ അരിഷ്ടതകൾ ഞാൻ ഇക്കാലത്തനുഭവിക്കുന്നുണ്ടു്. ലോകത്തിലെ ഗുണദോഷങ്ങൾ നാനാവിധത്തിലും ഞാൻ അനുഭവിച്ചറിഞ്ഞു. മനുഷ്യർക്കു സാധാരണങ്ങളായ സ്ഥിതിഭേദങ്ങളുടെ താരതമ്യവിവേചനം പ്രായം കുറഞ്ഞിരുന്നാലും എന്നോളം അറിയാൻ ആൎക്കും ഇടയുണ്ടായിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം. അതിനാൽ ഒരു കാൎയ്യവും ഞാൻ ശാശ്വതമായി വിചാരിക്കില്ല. വിശേഷിച്ചും അവിടുത്തേയ്ക്കു വെളിയിൽ സഞ്ചരിച്ചു കാൎയ്യങ്ങളുടെ എല്ലാ പക്ഷങ്ങളും അറിയുന്നതിനുള്ള സൗകൎയ്യം ചുരുക്കമായതിനാൽ മിക്ക സംഗതികളും തെററിധരിച്ചുവെന്നു വന്നേക്കാം. അതിൽ അവിടുത്തേ കുററപ്പെടുത്താനും തരമില്ല. ഞാനും ഈ സ്ഥാനത്താണെങ്കിൽ എനിക്കും ഈ അപകടങ്ങൾ പിണഞ്ഞു എന്നു വന്നുകൂടാത്തതല്ല. ദുഷ്ടന്മാർ വിചാരിച്ചാൽ എന്തും സാദ്ധ്യമാണു്. ആൎജ്ജവബുദ്ധികൾ അനായാസേന അവരാൽ വഞ്ചിതരാകയും ചെയ്യും.

രജനി:—എന്റെ ബുദ്ധി സ്വൎണ്ണമയിയേ സംബന്ധിച്ചിട്ടത്തോളം ആരു പറഞ്ഞാലും മാറുകയില്ല. ആ സംശയം വേണ്ടാ.

സ്വൎണ്ണ:—എന്തായാലും കുറച്ചുകാലത്തേയ്ക്കു ഞാൻ നേരിട്ടു ഭരിച്ചുകൂട തന്നെ. അതിനു പല കാരണങ്ങളുമുണ്ടു്. ഇവിടെ സിൽബന്ധികൾ വേണ്ടിടത്തോളം ഉണ്ടല്ലൊ. അവരെക്കൊണ്ടു ധാരാളം മതിയാകും. വസ്തുക്കളെ ചുററിനോക്കുന്നതു് അവിടുന്നുതന്നേ വേണം. ഞാൻ കൂടി ഒരുമിച്ചു വരാം.

രജനി:—സ്വൎണ്ണമയീ, എന്റെ സംശയം ഒന്നു നിവൎത്തിച്ചുതന്നാൽ ഞാൻ അനുഗൃഹീതയായി. നീ ഒരു സാമാന്യകുടുംബത്തിൽ ജനിച്ചവളല്ലെന്നു പല ലക്ഷണങ്ങൾകൊണ്ടും ഞാൻ അനുമാനിച്ചിട്ടുണ്ടു്. ജന്മനാ നിനക്കുള്ള ഗുണങ്ങൾ നീ എത്ര മറച്ചാലും പുറത്തു പ്രകാശിച്ചുപോകുന്നു. ഏതു ശ്രേഷ്ഠകുടുംബമാണു നിന്റെ വിയോഗംകൊണ്ടു തപിക്കുന്നതെന്നുള്ള വാസ്തവം പറയൂ. അനവധി ആളുകളുടെ മേലധികാരം വഹിച്ചു പാടവം ഇല്ലെങ്കിൽ ഈ കുടുംബത്തിലെ കുഴപ്പങ്ങൾ ഇത്രവേഗം എങ്ങനെ കണ്ടുപിടിച്ചു പരിഹാരം നിൎദ്ദേശിച്ചു? നിനക്കു ബുദ്ധിയും പരിചയവും രണ്ടുമുണ്ടു്. നിന്റെ അമ്മയില്ലേ? കുട്ടീ, എനിക്കു നിന്നോടുള്ള വാത്സല്യത്തിനും ബഹുമാനത്തിനും ഒരതിരില്ലാതായിത്തീൎന്നിരിക്കുന്നു.

ഇവരുടെ സംഭാഷണം ഇത്രത്തോളമായപ്പോൾ രജനീദേവിയുടെ സഹോദരി അവിടെ കടന്നുവന്നു. രണ്ടുദിവസത്തേ വഴിക്കപ്പുറം താമസിക്കുന്ന അവരേ ച്ഛായാസാദൃശ്യംകൊണ്ട് ഇന്നാരെന്നു സ്പഷ്ടമായി ഊഹിച്ചു. സഹോദരിമാരോടു യാത്രപറഞ്ഞിട്ട് അവൾ സ്വവസതിയിലേയ്ക്കു തിരിച്ചു. "ഇതാരാണു്? അപൂർവ്വദൃഷ്ടമായ രൂപമായിരിക്കുന്നുവല്ലൊ? എത്ര മനോഹരിയായ യുവതി!" എന്നു് ആഗത ചോദിച്ചു.

രജനി:—നമ്മുടെ സഖിയായ ശാന്താദേവി ഈ തരുണിയേ നമ്മുടെ കുട്ടികളേ പഠിപ്പിക്കാനായി അയച്ചുതന്നതാണ്. ആകൃതിപോലെ തന്നേ പ്രകൃതിയും വളരെ വിശേഷമാണ്. ബുദ്ധിവൈഭവവും പ്രസരിപ്പും കുടുകട്ടിയാണ്. ഞാൻ ഇങ്ങനെ ഒരു പെൺകിടാവിനേ കണ്ടിട്ടില്ല. ഈയിടെ നമ്മുടെ തറവാട്ടുസംബന്ധമായ ചില കുഴപ്പങ്ങൾ അവൾ എത്ര എളുപ്പം തീർത്തു ശരിപ്പെടുത്തി എന്നറിയാമോ? ഈ അവസരത്തിൽ ആ കുട്ടി ഇവിടെ വന്നുചേർന്നിരുന്നില്ലെങ്കിൽ ഞാൻ നന്നേ കുഴങ്ങുമായിരുന്നു. നമ്മുടെ പൂർവ്വപുണ്യം മൂർത്തീകരിച്ചു വന്നതാണോ എന്നുകൂടി ചിലപ്പോൾ എനിക്കു തോന്നിപ്പോകാറുണ്ട്.

സഹോ:—ചേച്ചീ, അതൊക്കെ ശരിതന്നെ. പക്ഷേ ചില ആഖ്യായികകളിൽ യുവപ്രഭുക്കന്മാർ ഉപാദ്ധ്യായിനികളേയും മററും വിവാഹം കഴിച്ചതായി വായിച്ചിട്ടില്ലേ? സൂക്ഷിച്ചോളൂ. നമ്മുടെ കുമാരൻ അതു യഥാർത്ഥീകരിക്കാൻ ഇടവരുത്തിയേക്കരുതു്. അവൾക്കു് അത്ര യോഗ്യതയുണ്ട്. ഹാ! ആ മുഖഭാവം നോക്കുക.

രജനി:—എന്താണു നീ ഇങ്ങനെ അഭിപ്രായം പറഞ്ഞതു്? അവൾ ഒരു കുലീനയാണെന്നുള്ളതു കണ്ടാൽ അറിഞ്ഞുകൂടയോ? അവളുടെ നടപടികളും അതിന്നനുരൂപമാണ്. അവൾ മഹാമനസ്വിനിയുമാണ്. നിന്റെ സ്വതസ്സിദ്ധമായ അസൂയയുടെ ആധിക്യത്താലാണു നീ ഇങ്ങനെ പറയുന്നതു്. അവൾ എനിക്കു് ഒരു വലിയ തുണയാണ്. എന്റെ ബോധം ഒരിക്കലും പിഴച്ചുപോകയില്ല. നിശ്ചയം തന്നെ.

സഹോ:—ഞാൻ എന്തുതന്നേ പറഞ്ഞാലും ചേച്ചിക്കു സമ്മതമാകയില്ല. കുലവും ഗോത്രവും ഒന്നും വെളിപ്പെടുത്താതെ സ്വയം വേലചെയ്തുപജീവിക്കാൻ വന്നുകയറിയ ഇവൾ ദുർമ്മാർഗ്ഗചാരിണിയോ, യക്ഷിണിയോ രക്ഷിണിയോ എന്നൊന്നും ആലോചിക്കാതെയും ആരായാതെയും കുട്ടികളേ വഷളാക്കാൻ പിടിച്ചു് അവളെ ഏൽപ്പിച്ചുവ

ല്ലൊ! ചേച്ചിയുടെ ബുദ്ധി അതിശയകരംതന്നെ. ശാന്താദേവിയ്ക്കു തന്നേ അവളെപ്പററി എന്തറിയാം? ചേച്ചീ, ഈ മാതിരി അവിവേകം നല്ലതല്ല. പശ്ചാത്തപിക്കേണ്ടി വന്നേയ്ക്കും.

രജനി:—ഇക്കാൎയ്യത്തിൽ നിന്റെ അഭിപ്രായം ഇവിടെ അസ്ഥാനത്താണ്. അവൾ അശേഷം ചീത്തയല്ല. അമ്പ! നിന്റെ അസൂയ ഒട്ടും ചില്ലറയല്ല.



## അദ്ധ്യായം ൨൩.

"സ്മരണോറിവയ്ക്കുമളവററതാം ത്രപാ-
ഭരമുദപാഹിപ്പതിനു ശക്തിയെന്നിയേ
പരമമ്പരക്കുമബലയ്ക്കുയൎത്തുവാൻ
തരമൊത്തിടാതെ തല തത്ര താണുപോയ്."

"ആരിവളവനിതലാമരീവര-
നാരി ധൃതവപുഷീ മാധുരീ?"

മന്മഥകുമാരൻ പെട്ടിയുടെ ചരിത്രം മുഴുവനും ശ്രദ്ധാപൂൎവ്വം കേട്ട് അതിനുള്ളിൽ എന്തൊക്കെയാണെന്നറിയാനുള്ള ജിജ്ഞാസയോടുകൂടി ചെന്നു പെട്ടി തല്ലിപ്പൊളിച്ചു. അതിനുള്ളിൽ ഒരുപടി ചെറിയ അറകൾ കണ്ടു. അപ്പോൾ ആ യുവാവിനുണ്ടായ ചേതോവികാരം അവൎണ്ണനീയമായിരുന്നു. ആദ്യമായി അയാളുടെ ദൃഷ്ടി പതിച്ചതു കോടിസൂൎയ്യപ്രകാശമുള്ള ഒരു വൈരക്കല്ലിലായിരുന്നു. ഓരോ അറകളിലും വിലമതിക്കാൻ പാടില്ലാത്ത രത്നങ്ങൾ നിറച്ചുവച്ചിരുന്നു. അടിത്തട്ടിൽ സ്വൎണ്ണനാണയങ്ങളും സുലഭം തന്നെ. ഇതത്രയും കണ്ടപ്പോൾ ആ യുവാവിന് അവാച്യമായ സന്തോഷമാണുണ്ടായത്. എല്ലാം പ്രത്യേകം പ്രത്യേകം നോക്കി വിസ്മയിച്ചശേഷം ഓരോന്നും ഇരുന്നിരുന്നതുപോലെ സൂക്ഷിച്ചുവച്ചു പെട്ടി തിരികേ പലകവച്ചുറപ്പിച്ചു. "കഷ്ടം! ഈ പെട്ടി ഞാൻ തട്ടിപ്പൊളിച്ചു ചീത്തയാക്കിയല്ലൊ" എന്നുള്ള വിഷാദം നിമിത്തവും മററും അയാൾക്കന്നു നല്ല ഉറക്കമുണ്ടായില്ല. "ഇതു് എന്റെ കൈവശം ഇരിക്കേണ്ടതല്ല. ഇതിന്റെ യഥാൎത്ഥാവകാശി നളിനീദേവി തന്നെയാണ്. ഞാൻ ആററിൽ ചിലപ്പോൾ രൂപാ കൊടുത്തതല്ലേ ഉള്ളൂ. ഒരു രാജ്യംതന്നേ വിലപിടിക്കുന്ന സാമാനം ഇ

തിനുള്ളിൽ ഉണ്ടല്ലൊ. നളിനിയുടെ കഥ യഥാൎത്ഥമായി ഭവിച്ചു. 'മുസ്ലിം തങ്ങള്'ടെ ആദിസങ്കല്പവും സഫലമായി. അയാൾ ഒരു ദീൎഘ ദൎശിയായിരുന്നെന്നുകൂടി ഈ സംഭവം മൂലം ഊഹിക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ സാത്വികനും ബുദ്ധിമാനും ആയ പ്രബല ഇത്രവേഗം നശിച്ചു പോയതെങ്ങനെ? നളിനിയുടെ ദുർദ്ദശ മാറി. ദൈവം അവളെ എല്ലാ വിധത്തിലും അനുഗ്രഹിക്കട്ടെ." എന്നിങ്ങനെയുള്ള ചിന്തയോടും പ്രാൎത്ഥനയോടുംകൂടി അയാൾ രാത്രി കഴിച്ചുകൂട്ടി.

പിറെറദിവസം രാവിലേ പെട്ടിയും എടുപ്പിച്ചുകൊണ്ടു കുമാരൻ നളിനിയേ കാണ്മാനെത്തി. അവൾ വളരെ ക്ലേശിച്ചു വിവശയായിരിക്കുന്ന സമയമായിരുന്നു അപ്പോൾ. "ഈ ഭവനം ധൂൎത്തനായ അദ്ദേഹമല്ലാതെ മററാരു മേടിക്കും? പക്ഷെ അദ്ദേഹത്തിന്റെ ന്യൂനതകളേ മറയ്ക്കുന്നതിനുള്ള വിദ്യ എടുക്കയായിരിക്കുമോ? കഷ്ടം, ഞാൻ അദ്ദേഹത്തെ എന്തുമാത്രം സ്നേഹിച്ചു. ഹാ! മനുഷ്യരേ സ്നേഹിച്ചാൽ ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ ഹൃദയം ശിഥിലമാക്കുമെന്ന് എന്റെ അനുഭവം കൊണ്ടു തീൎച്ചയാക്കേണ്ടിയിരിക്കുന്നു. എന്റെ ഉപദേശങ്ങൾ ഒക്കെ ജലരേഖപോലെ ആയിപ്പോയല്ലൊ? ദൈവമേ, സ്ത്രീപുരുഷന്മാൎക്ക തമ്മിൽ എന്തൊരന്തരമാണുള്ളതു്! സ്ത്രീ ഹൃദയം ഭേദിച്ച് ഒഴുകുന്ന രക്തത്തിൽ മജ്ജിക്കുന്നതിലാണോ പുരുഷന്റെ സുഖം സ്ഥിതിചെയ്യുന്നതു്." എന്നിങ്ങനെയുള്ള ചിന്താസരണിയിൽ സഞ്ചരിച്ചിരുന്ന നളിനിയുടെ മുഖഭാവം കണ്ടു മന്മഥകുമാരൻ പരിഭ്രാന്തനായി. അവൾ, "പുരുഷന്മാൎക്ക സ്വഭാവജന്യമായുള്ള സ്വാൎത്ഥതല്പരത അങ്ങും അംഗീകരിച്ചു. സ്ത്രീകൾ വിശ്വസിക്കുന്നിടത്തോളം പുരുഷന്മാർ അവരേ തൃണപ്രായമായി ഗണിച്ചു ചതിക്കുന്നതു സഹജമാണ്." ഇത്യാദി മനോവിചാരത്തുടൎച്ചയാൽ ക്ഷീണയായി കിടക്കുകയായിരുന്നു.

നളിനീദേവി യൗവനയുക്തയാണെങ്കിലും ലോകസ്വഭാവം നല്ലതുപോലെ ഗ്രഹിച്ചിരുന്നു. "ഇദ്ദേഹം എന്നോടു വിവാഹം ചെയ്യണമെന്നു പറഞ്ഞാൽ എന്റെ ഹൃദയം അനുവദിക്കുമോ? ആവോ! ഞാൻ ഔന്നത്യത്തിൽ ഇരുന്ന കാലത്തു ത്യജിച്ച സാധനങ്ങളെ ആപൽക്കാലത്തു കൈക്കൊള്ളുന്നതു് ഉത്തമമാകുമോ? ഇല്ല. ഒരിക്കലുമില്ല. അതു നിന്ദ്യംതന്നെ!" എന്നിപ്രകാരമുള്ള മനോരാജ്യത്തിലേയ്ക്കു കടന്നപ്പോൾ അവൾ വ്രണത്തിൽ മുള്ളുകൊണ്ടാലെന്നപോലെ ഞെട്ടി എഴുന്നേററു. ഈ മാററങ്ങൾ നളിനിയിലുണ്ടായതൊന്നും ആ യുവാവു

ഗ്രഹിച്ചില്ല. നളിനീദേവി പുറത്തിറങ്ങിയപ്പോഠം അയാഠം പ്രത്യക്ഷ നായി.

നളിനി:—ഈ സമയത്തു തിരിക്കാനുണ്ടായ ഹേതുവെന്താണ്?

യുവാവ്, "ദേവി അതിരാവിലെ എഴുനേററു പുറത്തു വരുമെന്ന് എനിക്കറിയാം. ഒരത്യാവശ്യകാൎയ്യം പറയാനായിട്ടാണ് ഓടി എത്തിയതു്" എന്നു സസന്തോഷം പറഞ്ഞു പെട്ടി നളിനിയുടെ കൈയിൽ കൊടുത്തു.

നളിനി:—ഇതെന്തൊരു കഥയാണ്. ഈ പെട്ടി ആരു തല്ലിപ്പൊളിച്ചു. ഇതിനുള്ളിൽ ഉണ്ടായിരുന്നതാരെങ്കിലും തട്ടിപ്പറിച്ചു കൊണ്ടുപോയോ?

യുവാവ്:—ഇല്ല. ഞാൻതന്നേ തട്ടിപ്പൊളിച്ചു നോക്കിയതാണ്. ഇതിനുള്ളിൽ ഒരുപടി രത്നങ്ങളും നാണയങ്ങളും ഉണ്ടു്. ഹൃദയം തട്ടിപ്പറിച്ചവൎക്കു മനസ്സാലേ പ്രതിഫലം കൊടുപ്പാൻ കൊണ്ടുവന്നിരിക്കയാണ്. തുറന്നുനോക്കൂ. പറഞ്ഞാൽ ബോദ്ധ്യമാകയില്ല. അതിലെ ഉള്ളടക്കത്തിന്ന് ഒരു രാജ്യംതന്നേ വിലപിടിക്കും.

ഒടുവിലത്തേ വാക്കുകേട്ട് നളിനി യുവാവിൻെറ മനോഭാവങ്ങഠം നോക്കിനിന്നിട്ട് അറ പരിശോധനകഴിച്ചു. "ഇതെന്തൊരത്ഭുതമാണ്. ഇത്രയും വലുപ്പവും പ്രകാശവുമുള്ള ഒരു രത്നം ഇതിന്നുമുമ്പ് ആരുംതന്നേ കണ്ടിരിക്കാനിടയില്ലല്ലൊ" എന്ന് ആശ്ചൎയ്യത്തോടേ പറഞ്ഞു.

യുവാവ്:—[അകളങ്കസന്തോഷത്തോടേ] പെട്ടി തുറന്നു നോക്കിയതിൽ പിന്നീട് ഒരു നിമിഷമെങ്കിലും കൈവശം വച്ചുകൊണ്ടിരിക്കുന്നതിന് അവകാശമില്ലെന്നു തോന്നി. അതാണ് ഇപ്പോഠം തന്നേ തിരിച്ചതു്. ഇതു നളിനീദേവിയുടെ പിതൃധനമാണ്.

നളിനി:—ഇതെങ്ങനെ എൻേറതാകും? പെട്ടി നിങ്ങഠം ലേലത്തിൽ കൊണ്ടതല്ലേ? ഇനി എനിക്കും കുടുംബത്തിനും അതിന്മേൽ എന്തവകാശമാണ്?

യുവാവ്:—ഈ പെട്ടി ഞാൻ മേടിച്ചില്ലെങ്കിൽ ആ ദിവ്യൻെറ വാക്കു മിഥ്യയായി ഭവിച്ചേനേ. ഈശ്വരലീല എന്നല്ലാതെ മററൊന്നും പറയാൻ കാണുന്നില്ല. ഇതിൻെറ അവകാശി നളിനിതന്നെയാണ്. എല്ലാംകൊണ്ടും അതിന്നുള്ള സമയവും ആവശ്യവും നേരിട്ടിരിക്കുന്നുമുണ്ടല്ലൊ. നളിനിക്ക് ഈ വാക്കുകഠം എരിയുന്ന തീയിൽ എണ്ണ ഒഴിച്ചതുപോലെയായിരുന്നു. അവഠം ആ രത്നങ്ങളേ കൈയിൽ

നീട്ടിപ്പിടിച്ചുകൊണ്ട് ഒരു ധീരപുരുഷനെപ്പോലെ:—"ആ ശുഷ്കതൃണവും ഈ രത്നങ്ങളും എനിക്ക് ഒരുപോലെ തോന്നുന്നു എന്നല്ലാതെ വിശേഷാൽ ഒരാഹ്ലാദമോ സമാധാനമോ എൻെറ ഹൃദയത്തിൽ ഇതു കണ്ടിട്ടുണ്ടാകുന്നില്ല. നിങ്ങൾക്ക് ഇതു യഥേഷ്ടം ഉപയോഗിച്ചുകൊള്ളാം"എന്നു രോഷസ്വരത്തിൽ പറഞ്ഞു ശിരഃകമ്പനം ചെയ്തു.

യുവാവ്:—നളിനി, ഞാൻ ഭവതിയുടെ താൽകാലിക ദയനീയാവസ്ഥ ഒരു നല്ല തരമെന്നുവച്ചു സഹായിക്കാൻ വന്നുവെന്നു തോന്നിയിട്ടായിരിക്കാം എന്നെ ഈവിധം ധിക്കരിക്കുന്നത്.

നളിനി:—ഞാനാരെയും ധിക്കരിക്കുന്നും പുരസ്കരിക്കുന്നുമില്ല. വിശേഷിച്ചു നിങ്ങളെ.........

യുവാവ്:—[പെട്ടി വാങ്ങിക്കൊണ്ട്]നളിനിയുടെ ഹിതംപോലേ ആകട്ടെ. അല്ലാതെ ഞാൻ വിചാരിച്ചാൽ എന്തു പ്രയോജനമാണുള്ളത്.

നളിനി:—നേരം അതിക്രമിക്കുന്നു. അമ്മയെപ്പോയി കാണുക. ഇപ്പോൾ എണീററിരിക്കും. പോയിക്കാണാം.

യുവാവ്:—(അതിവിഷണ്ണനായി) എനിക്കാരെയും കാണേണ്ട. ഞാൻ എൻെറ നിർഭാഗ്യത്തെ പഴിക്കുന്നതേയുള്ളു.

യുവാവിൻെറ ദയനീയമായ സ്വരം നളിനിയുടെ ഹൃദയത്തിൽ ഒരങ്കുശമേല്പിച്ചതുപോലെ അവൾ പെട്ടെന്നു നിന്നുപോയി.

യുവാവ്:—ഓമനേ, എൻെറ ഭാവിയെക്കുറിച്ച് ഒന്നും പറയാത്തതെന്ത്? ഞാൻ ത്യാജ്യനാണോ? എന്തൊക്കെ പറഞ്ഞിട്ടും പ്രവൃത്തിയിൽ കാണിച്ചിട്ടും ഒരലിവു ജനിച്ചതായി തോന്നുന്നില്ലല്ലൊ. ഞാൻ ഒരാഴ്ചയ്ക്കകം ഇങ്ങോട്ടു താമസം മാററും. അപ്പോൾ നളിനി എൻേറതായിരിക്കുമല്ലൊ. ഞാൻ എല്ലാ വിധത്തിലും ഭവതിയുടെ പ്രേമത്തിനും അഭിമാനത്തിനും പാത്രമായിത്തീരാൻ ശ്രമിക്കാം. ഒരു പ്രകാരത്തിലും ഇനി നിന്ദ്യനായിക്കാണപ്പെടുന്നതല്ല.

ഇത്രയും പറഞ്ഞതും നളിനിയെ അടക്കവയ്യാത്ത പ്രേമാവേശത്താൽ ബലാദാശ്ലേഷിച്ചതും ഉള്ളിലൊതുക്കുകയാൽ ഭാരംകൂടിനിന്ന സ്നേഹലജ്ജാഭരത്താൽ അവൾ നമ്രമുഖിയായി അതിനു വശപ്പെട്ടതും ആലക്തികപ്രവാഹംപോലെ പെട്ടെന്നു കഴിഞ്ഞു.

* * * * * *

ഇനി യുവാവിനെ നമുക്കു മറെറാരു രംഗത്തിലേയ്ക്കു പിന്തുടരേണ്ടിയിരിക്കുന്നു.

രജനീവിലാസത്തേ കടുംബഭരണം തൽക്കാലം രജനീദേവിതന്നേ നടത്തുന്നതായിട്ടാണ പുറമേ പ്രസ്താവമെങ്കിലും ഒന്നരണ്ടാംക്ക് അതിന്റെ യാഥാത്ഥ്യം അറിയാമായിരുന്നു. എന്നു മുതൽ രജനീദേവി കായ്യങ്ങാം നോക്കിത്തുടങ്ങിയോ അന്നുമുതൽ പ്രതിമാസം ചെലവുനീക്കി ഒട്ടധികം ഉരുപ്പിക മിച്ചം വന്നുതുടങ്ങി. "രജനീദേവി" എന്നു പറയുമ്പോാം അതിൽ സ്വണ്ണമയി അന്തർഭവിച്ചിട്ടുണ്ടെന്നു വായനക്കാർ ഗ്രഹിച്ചുകൊള്ളുമല്ലൊ. ക്രമേണ വസ്തുക്കളുടെ വിധമൊക്കെ മാറിയതായി അപ്പൊഴപ്പോാം ഉണ്ടായിരുന്ന പ്രകൃതിവ്യത്യാസങ്ങാം രജനീദേവിയെ ധരിപ്പിച്ചു. ഇങ്ങനെ രണ്ടുകൊല്ലത്തെ നിരന്തരപ്രയത്നത്താൽ കടങ്ങാം എല്ലാം തീൎന്ന സമൃദ്ധിയുടെ ലക്ഷണങ്ങാം കണ്ടുതുടങ്ങി. കുട്ടികളും ത്രാണിയുള്ളവരായിത്തീൎന്നു. സ്വണ്ണമയിക്ക് ഉള്ളിൽ സന്തോഷവും സംതൃപ്തിയും ഉണ്ടായി. അവാം അതുവരെയുള്ള സകല കണക്കും തീൎത്തു പുതുതായ ഒരു രീതി നിശ്ചയിച്ചു തന്റെ ബാദ്ധ്യത ഒഴിക്കണമെന്നു വിചാരിച്ച് അവിടത്തെ ആപ്പീസിലിരുന്നു നൂതനരീതിയിൽ കണക്കുവയ്ക്കേണ്ടതിന്റെ ഒരു പകർപ്പ് എഴുതിയുണ്ടാക്കുകയായിരുന്നു. അപ്പോാം ഒരു യുവാവിന്റെ കലഹരവം കേട്ടു. "ഞാൻ മരിച്ചുപോയാൽ നീ എന്റെ കുട്ടികളെ ഉടൻ വഴിയാധാരമാക്കും" എന്നു രജനീദേവി പറയുന്നതും കേട്ടു.

ഭൃത്യൻ ഒരു പാത്രമെടുക്കാൻ അകത്തുചെന്നപ്പോാം രജനി:—"സ്വണ്ണമയി വന്നില്ലെ" എന്ന് ഉൽകണ്ഠയോടേ ചോദിച്ചു. ഭൃത്യൻ, 'ഉവ്വ്' എന്നു പറഞ്ഞു. രജനിക്ക് ഒരാശ്വാസംതോന്നി:—"അകത്തു വരാൻ പറയൂ" എന്നാജ്ഞാപിച്ചു. വന്നപ്പോാം,

രജനി:—[വിഷാദസ്വരത്തിൽ] സ്വണ്ണമയി ഇന്നു നേരത്തേ വന്നുവല്ലൊ? എന്റെ പുത്രൻ വന്നിട്ടുണ്ട്. അവനു കുറേ ഉരുപ്പിക വേണമെന്നു ശാഠ്യം പിടിക്കയാണ്. കുട്ടികാംക്കൊക്കെ ഉരുപ്പികയും മാട്ടോടും സമമാണ്. സ്വണ്ണമയിക്കു ജോലിത്തിരക്കു ധാരാളം ഉണ്ട്. ഇല്ലേ?

സ്വണ്ണ:—ഉണ്ട്. അതിനെന്താ? സ്വസ്ഥയായിരുന്നാൽ ബുദ്ധിമാന്ദ്യം ഉണ്ടാകും. ഞാൻ ഇന്ന് അതിരാവിലേ തിരിച്ചത് നമുക്കൊന്നിച്ച് ആ ഗ്രാമം ചുററിനോക്കാമെന്നു വിചാരിച്ചാണ്. അവിടെ പരാതിക്കാർ വളരെയുണ്ട്. ഇന്നു യാത്ര സാദ്ധ്യമാകയില്ലായിരിക്കാം. ജയപുരിയിലേ കളപ്പാടിനേ സംബന്ധിച്ചു ചില വ്യവസ്ഥകാം ചെയ്യേണ്ടിയുമിരിക്കുന്നു. അത് അവിടെച്ചെന്നിട്ടായിക്കളയാം എന്നു വിചാരിച്ചു.

രജനി:—ശരിയായ ഒരു പുരുഷനില്ലാത്ത ന്യൂനത കണ്ടില്ലേ? സ്വർണ്ണമയി ഇത്രയൊക്കെ പണിപ്പെട്ട് ഈ കുടുംബം പുനഃപ്രതിഷ്ഠിച്ചാലും നാളെ ഈ ശപ്പനല്ലേ അനുഭവിക്കേണ്ടതു്. ഇവന് എത്ര ദിവസത്തേ പുളിശ്ശേരിക്കുണ്ടാകുമോ? എന്തിനായി നാം കഷ്ടപ്പെടണമെന്നു ചിലപ്പോൾ തോന്നിപ്പോകുന്നു.

സ്വർണ്ണ:—അങ്ങനെ വിചാരിക്കാമോ? അവിടുത്തേ ഭാവി ശ്രേയസ്കരമായിത്തന്നെയിരിക്കും.

രജനി:—സ്വർണ്ണമയീ, നിന്നെ ദൈവം വേണ്ടവിധം അനുഗ്രഹിക്കട്ടെ. നിന്റെ ഈ അതിസാഹസത്തിനു ഞാനെന്തു പ്രത്യുപകാരമാണു ചെയ്യേണ്ടതു്. എന്തുതന്നേ ചെയ്താലും മതിയാവില്ല. നീ അത്ര കണ്ടു പണിപ്പെട്ടിട്ടുണ്ടു്. ഒററക്കാശും നീ കൂട്ടുതൽ വാങ്ങുന്നില്ലല്ലോ. ഇരുപത്തഞ്ചുറുപ്പികകൊണ്ടു് എത്ര ഭംഗിയായി കഴിച്ചുകൂട്ടുന്നു. നാളത്തേയ്ക്കു കരുതുന്നില്ല. നിന്റെ പ്രയത്നങ്ങളെല്ലാം അന്യോദ്ദേശ്യകങ്ങളാണല്ലോ! അതെന്താണങ്ങനെ? പരാർത്ഥം നന്നെങ്കിലും സ്വാർത്ഥം ലൗകികത്തിൽ കേവലം ത്യാജ്യമാണോ? എന്റെ പുത്രിമാരിൽ ഒന്നായിട്ടേ നിന്നെ ഞാൻ ഗണിക്കുന്നുള്ളു. എനിക്കിനി ഒന്നും കഴിയുകയില്ല. ഇഷ്ടംപോലെ വേണ്ടതൊക്കെ ചെയ്തുകൊള്ളുക.

സ്വർണ്ണ:—നന്നായി! കാര്യസ്ഥൻ ഈ നാശമൊക്കെ വരുത്തിയതു് അയാളുടെ വീഴ്ച തന്നെയല്ല. എന്നെയും അതുപോലെ ആക്കിത്തീർക്കാൻ വട്ടംകൂട്ടുകയാണല്ലേ? അവിടുന്ന് ഉദാസീനയായിത്തീരുന്നതായാൽ ഞാൻ ഇവിടെനിന്നും മാറിക്കളയും. അവിടുത്തെ ആജ്ഞ എന്തോ, അതിനെ ഉത്തമവിശ്വാസമായി നിർവ്വഹിക്കാൻ ഒരു യന്ത്രംപോലെ ഉപയോഗിക്കയല്ലാതെ സകല സ്വാതന്ത്ര്യവും എനിക്കു നൽകിയാൽ നിർദ്ദോഷമായി അതു വഹിക്കാൻ എന്നെക്കൊണ്ടു സാധിക്കയില്ല. ഒരാൾക്കുള്ള സാക്ഷാൽ യോഗ്യതയിൽ കവിഞ്ഞു മതിക്കുന്നതും നടിക്കുന്നതും ദോഷകരമാണു്. എന്നെ പുത്രീനിർവിശേഷം സ്നേഹിക്കുന്നതു് എനിക്കു് അത്യന്തം ചാരിതാർത്ഥ്യജനകമാണു്. അവിടുത്തേയ്ക്കു വേണ്ട സഹായം കുടുംബഭരണത്തേ സംബന്ധിച്ചു ചെയ്യാമെന്നല്ലാതെ, ഒക്കെ ഞാൻതന്നേ ഭരമേററു നടത്തുന്നതു് ആപൽകരമായിട്ടത്രേ പരിണമിക്കുക. മററാരെയും തന്നെ അങ്ങനെ ചുമതലപ്പെടുത്തുകയുമരുതു്. സ്വശക്തി മന്ദീഭവിപ്പിച്ചുകൂടാ. ജീവിതത്തിലെ ഒരു മുഖ്യരഹസ്യം തന്നെ, സ്വസ്വാതന്ത്ര്യം സ്വയം സൂക്ഷിച്ചുകൊള്ളുക എന്നതാണു്.

ഞാൻ ഇപ്പറയുന്നത് അവിവേകമെന്നു തോന്നുന്നെങ്കിൽ ക്ഷമിച്ചുകൊള്ളണം.

രജനി:—എന്റെ കുട്ടീ, നീ പറഞ്ഞതൊക്കെ സത്യംതന്നെ. എന്നാലും നീ എനിക്ക് ഒരു വ്യത്യസ്തയാണ്. എന്നെ ഇനി ഉപദ്രവിക്കരുത്. നീ ഒരു രാജ്ഞിയായിരിക്കേണ്ടവളാണല്ലോ. എന്തെല്ലാ ത്യാഗങ്ങൾ നീ പ്രദർശിപ്പിച്ചിരിക്കുന്നു! ഈ പ്രച്ഛന്നവേഷം ഞാൻ വിശ്വസിക്കുന്നില്ല. ചില സന്ദർഭങ്ങളിൽ നിന്റെ നോട്ടം, ഭാവം, തന്നെത്താനറിയാതെ പറഞ്ഞുപോകുന്ന വാക്കുകളുടെ ഗൗരവം ഇതൊക്കെ നിന്റെ പ്രഭുത്വത്തെ നന്നായി പ്രകാശിപ്പിക്കുന്നുണ്ട്. നിന്നെ വിശ്വസിച്ചിട്ടു വരുന്ന ദോഷമൊക്കെ ഞാൻ സഹിച്ചുകൊള്ളാം.

സ്വർണ്ണ:—എനിക്കും സ്വന്തരക്ഷയ്ക്കവകാശമില്ലേ? അതു നോക്കണമല്ലോ.

രജനി:—സ്വർണ്ണം, ചായകുടിച്ചുവോ? എന്റെ മകൻ ഇനി ഒരാഴ്ച ഇവിടെ താമസിക്കും. സ്വർണ്ണമയിക്കു പരിചയമാകേണ്ടേ? [പുത്രനോടായിട്ട്] കുമാരാ, ഈ സ്ത്രീരത്നത്തെ നിന്റെ സഹോദരിമാരിൽ ഒന്നായി ഗണിച്ചുകൊള്ളണം. ഈ കുട്ടിയാണു നമ്മുടെ കുടുംബം പുനരുദ്ധാരണം ചെയ്തത്. [സ്വർണ്ണമയിയോട്] ഇതാണ് എന്റെ സീമന്തപുത്രൻ. പഠിത്തം വേണ്ടിടത്തോളം ഒക്കെ ആയിട്ടുണ്ട്. ഉദ്യോഗഭ്രമമില്ല. തുടർച്ചയായി ഒരാൾ ഈ കുടുംബത്തിൽ വലിയ സ്ഥാനങ്ങൾക്കർഹനായിരിക്കും. ഒന്നുരണ്ടവസരങ്ങളിൽ ഇങ്ങനെ അതു തെററിയിട്ടുമുണ്ട്. എന്താ ചെയ്ക?

സംഭാഷണം ഈ ഘട്ടത്തിലെത്തിയപ്പോൾ ചായ കൊണ്ടുവന്നു. എല്ലാവരും അതു കുടിക്കാൻ ആരംഭിച്ചു. യുവാവു തന്റെ ദൃഷ്ടികളെ സ്വർണ്ണമയിയിൽ പതിപ്പിച്ചുകൊണ്ടു മെല്ലെ ചായ കുടിച്ചുതുടങ്ങി. മാതാവിന്റെ ചോദ്യങ്ങൾക്കു പ്രത്യുത്തരം ഒന്നുമില്ല. എങ്കിലും തന്റെ ചാപല്യങ്ങൾ മാതാവിനേയും സ്വർണ്ണമയിയേയും അറിയിക്കാതെ കഴിച്ചുകൂട്ടാൻ വളരെ പണിപ്പെടുന്നുണ്ട്. സ്വർണ്ണമയിക്കു യുവാവിന്റെ സമ്പ്രദായങ്ങൾ ഒട്ടും തൃപ്തികരമാകുന്നില്ല. എന്നാൽ ഉള്ളിൽ ഒരു സഹതാപമാണുണ്ടായതും. അവൾ ചായകുടിയും കഴിഞ്ഞു പുറത്തു കടക്കാൻ ശ്രമിച്ചു.

"നല്ല വെയിലായില്ലേ? നടന്നു പോവുകയോ? ദൂരം വളരെയില്ലേ?" എന്നു പറഞ്ഞു യുവാവു പെട്ടെന്നെഴുന്നേററു.

സ്വൎണ്ണ:—സ്വല്പംദൂരം നടക്കണം.

"വണ്ടി കൊണ്ടുവരുവിക്കാമല്ലൊ? എന്തിനു വെയിലത്തു നടക്കു ന്നു?" എന്നായി യുവാവ്. രജനി ചിന്താമഗ്നയായിരുന്നതിനാൽ മക ന്റെ ഗോഷ്ടികളും ഔദാൎയ്യപ്രകടനവും അത്ര ശ്രദ്ധിച്ചില്ല. സ്വൎണ്ണ മയി യാത്രപറഞ്ഞു പുറത്തിറങ്ങി. യുവാവും കൂടെച്ചാടി.

സ്വൎണ്ണ:—വേണ്ട. ഞാൻ നടന്നുപോകുക പതിവാണ്. അതു തനിച്ചുമായിരിക്കും. അതുപോലെ പൊയ്ക്കൊള്ളാം.

ഇത്രയും പറഞ്ഞു സ്വൎണ്ണമയി നടന്നുപോയി. വഴിമദ്ധ്യേ രണ ദേവൻ പ്രത്യക്ഷനായി.

രണ:—ഇവിടെയും എന്നെ ദ്രോഹിക്കാനെത്തി ഇല്ലേ? എന്റെ ഒരു നിഴൽപോലെ കൂടിയിരിക്കുകയാണ്. വീടു തീരെ ഉപേക്ഷിച്ചോ? ഇനി അങ്ങോട്ടു മടങ്ങിപ്പോകാൻ നിശ്ചയിച്ചിട്ടില്ലേ? എന്റെ കാൎയ്യം വല്ലതും പുറത്താക്കിയാൽ പിന്നെ......................അന്നു ഞാൻ ഇവിടെ നിന്നും ഓടിയ്ക്കും. സുകുമാരീ, ഇപ്പോഴും എന്റെ പിടിയിൽപെട്ടു കി ടക്കുകയാണെന്നു നല്ല ഓൎമ്മയിരിക്കട്ടെ.

സരോഷം ഇത്രയും പറഞ്ഞശേഷം രണദേവൻ പോയി. മന്മഥകു മാരയുവാവ് സ്വൎണ്ണമയി പോയ വഴി നോക്കി ചിന്താപരവശനായി നിൽക്കുകയായിരുന്നു. രജനിയും പുറത്തുവന്നു.

യുവാവ്:—അമ്മേ, അവർ ആരാണ്? സാമാന്യയല്ലല്ലൊ.

രജനി:—ഞാൻ കുറച്ചുമുമ്പു പറഞ്ഞില്ലേ? ഇപ്പോൾ ഈ കുടും ബത്തിന്റെ ഭരണകൎത്രി അവൾ തന്നെയാണ്.

യുവാവ്:—ഹേ, എന്തു സമൎത്ഥയാണ്? ഏതുനാട്ടിൽനിന്നും വ ന്നതാണ്? ഏതോ പ്രച്ഛന്നവേഷയാണെന്നാണ് എനിക്കു പ്രഥമ ദൃഷ്ടത്തിൽ തോന്നിയതു്. എന്തോ ഒരു രഹസ്യം ഈ മഹതിയിൽ ഉള്ളതുപോലെ തോന്നുന്നുണ്ടു്.

രജനി:—എന്തെങ്കിലും ഉണ്ടായിക്കൊള്ളട്ടെ. നിനക്കതറിഞ്ഞി ട്ടെന്താണാവശ്യം? അവളെ ജയിക്കാൻ ഈ നാട്ടിലാരുമില്ല. ഞാൻ നിന്നെ പ്രസവിച്ചിട്ടെന്താ ഫലം? അപമാനവും ദുരിതവും മാത്രം! നീ വേണ്ടതുപോലെ ഇരുന്നുവെങ്കിൽ എനിക്കീ കഷ്ടപ്പാടുണ്ടോ? നിന്നോ ടെത്ര ഉപദേശിച്ചാലും ഒക്കെ വ്യൎത്ഥമാണല്ലൊ? ഒരിക്കൽ നീ എല്ലാം അറിയും.

രജനി ഇത്രയും പറഞ്ഞു് അതിദീർഘമായി ഒന്നു നിശ്വസിച്ചു. യുവാവു മാതാവിൻെറ പരുഷവാക്കുകൾ കേട്ടിട്ടും അസ്വസ്ഥനായി മൗനം ഭിക്ഷിച്ചു നിന്നതേയുള്ളൂ.

——(ഠ)——

## അദ്ധ്യായം ൨൪.

"വൈരസ്യം പലകാട്ടുംപുരുഷനെ
സാരസ്യത്തിന്നു കൊള്ളരുതേതും
ചേരുകയില്ലെന്നല്ലവളധുനാ
വൈരമവങ്കലുറച്ചേതീരൂ."

രണ്ടാഴ്ചയ്ക്കു ശേഷം ഒരു ദിവസം സ്വർണ്ണമയി ചുററിനടന്നു ശാന്താവിലാസത്തോടു സമീപിച്ചപ്പോൾ ഒരു യുവാവു വഴിയിൽ ലാത്തിക്കൊണ്ടു നിൽക്കുന്നതു കണ്ടു. അവൾ അടുത്തെത്തിയപ്പോൾ അയാൾ പരിചയം ഭാവിച്ചുകൊണ്ടു് "കണ്ടതു സന്തോഷമായി. ഞാനും ഒന്നിച്ചു വരാം" എന്നു പറഞ്ഞു.

സ്വർണ്ണമയിക്കു്, ഇയാൾ വളരെ നേരമായി തൻെറ പ്രത്യാഗമനം പ്രതീക്ഷിച്ചുകൊണ്ടു നിൽക്കുകയായിരുന്നുവെന്നു മനസ്സിലായി. "ഇഷ്ടംപോലെ" എന്നു പുച്ഛസ്വരത്തിൽ മറുപടി നൽകി.

യുവാവു്:—[ഉള്ളതിൽ കൂടുതൽ പരിചയം നടിച്ചുകൊണ്ടു്] വന്ദനം, ഞാൻ നിങ്ങൾക്കുവേണ്ടി വളരെ നേരമായി കാത്തുനിൽക്കുന്നു.

സ്വർണ്ണ:—എന്തിനായിട്ടു്?

യുവാവു്:—"നിങ്ങളേ കാണ്മാനായി മാത്രമാണു്. ഇന്നു രാവിലെ എനിക്കു് ഒരു വലിയ ആപത്തു നേരിട്ടു. പാശികളിച്ചതിൽ കുറച്ചു രൂപാ പൊടിഞ്ഞു. മനസ്സിന്നു വളരെ ക്ഷീണം തോന്നുന്നു. നിങ്ങൾക്കു് ഈവക ഉപദ്രവം ഒന്നും നേരിട്ടിരിക്കുകയില്ലല്ലൊ.

സ്വർണ്ണ:—എന്താ ഭ്രാന്തനെപ്പോലെ സംസാരിക്കുന്നതു്. ഞാൻ പാശികളി കണ്ടിട്ടുപോലുമില്ല. സ്ത്രീകൾ പാശികളിക്കുന്നതായി അധികം കേട്ടിട്ടുമില്ല.

യുവാവു്:—ഭാഗ്യവതി തന്നെ.

സ്വർണ്ണ:—എന്തിനാ എന്നെക്കാത്തു നിന്നതു്? അമ്മ വല്ലതും പറഞ്ഞയച്ചിട്ടുണ്ടോ?

യുവാവ്:—[വെറും ഭ്രാന്തനെപ്പോലെ] നിങ്ങളേ കണ്ടാൽ കുറേ മനസ്സമാധാനമുണ്ടാകുമല്ലോ. എന്താ? അങ്ങനെയല്ലേ? നിങ്ങൾ ബഹുസമൎത്ഥയാണെന്നു പ്രഥമദൃഷ്ടിയിൽ തന്നേ ഞാൻ ഗ്രഹിച്ചു. നിങ്ങൾ അമ്മയുടെ ഭാരം ഇത്ര വേഗം ലഘൂകരിച്ചുകളഞ്ഞുവല്ലോ.

സ്വർണ്ണമയിക്കു് ഇതു കേട്ട രോഷത്തിനു പകരം അല്പം ആർദ്രതയാണുണ്ടായതു്.

“എന്താ അപകടം പററിയതു്? പറയാമോ?” എന്നു സ്വർണ്ണമയി അനുകമ്പയോടുകൂടി ചോദിച്ചു. അന്യദുഃഖത്തിൽ വളരെ അലിവുള്ളവളായിരുന്നതിനാൽ ആൎക്കും വിപത്തിൽ സഹായിക്കുകയെന്നുള്ളതു അവളുടെ ഒരു സ്വഭാവമായിത്തീർന്നിരുന്നു.

യുവാവ്:—പതിവിൽ കൂടുതൽ ഒന്നും പററിയില്ല.

സ്വർണ്ണ:—പതിവെന്താണാവോ? ഞാൻ അറിഞ്ഞിട്ടില്ലല്ലോ.

യുവാവ്:—ഇന്നും കുറേ പണം പൊടിച്ചു. വളരെ വ്യസനവും ലജ്ജയും തോന്നുന്നു. പലപ്പോഴും ഈ കളി ചീത്തയാണെന്നു തോന്നാറുമുണ്ടു്. പക്ഷേ സംഘത്തിൽ ചേരുമ്പോൾ ഉണ്ടാകുന്ന വ്യാമോഹത്തെ തടുക്കുന്നതിനു ശക്തിയില്ലാതായിപ്പോകുന്നു.

സ്വർണ്ണമയിയിൽ ഈ വാൎത്ത പല ആശങ്കകളും ഉദിപ്പിച്ചു. സംഘം എന്നു കേട്ടപ്പോൾ അതിലെ അംഗങ്ങൾ ആരെല്ലാമെന്നറിയാനുള്ള ഉൽക്കണ്ഠ അതികലശലായി. “ആകട്ടേ, ആരെല്ലാമാണ് കളിക്കാർ എന്ന് എന്നോടു പറയാമോ?”

യുവാവ്:—അനവധിയാളുകളുണ്ടു്. പറഞ്ഞാൽതന്നെയും നിങ്ങൾ അവരെ ഒക്കെ അറിയുമോ?

സ്വർണ്ണ:—ഇല്ല. എങ്കിലും ധരിച്ചിരിക്കാമല്ലോ. ഞാനും ഒരിക്കൽ അവിടെവന്നു പക്ഷേ കളിയിൽ ചേൎന്നേയ്ക്കാം. അതിനാൽ പ്രധാനികളെ അറിഞ്ഞിരിക്കാമെന്നേയുള്ളു.

യുവാവ്:—പ്രമാണികൾ രണദേവൻ, വിക്രമസിംഗ് എന്നിവരാണ്. രണദേവൻ ഞങ്ങളുടെ കാൎയ്യസ്ഥനാണ്. പക്ഷെ എഴുത്തുകുത്തുകളൊക്കെ വേറേ പേരുവച്ചാണ്.

ഇത്രയും ശ്രവിച്ചപ്പോൾ സുവർണ്ണമയിയുടെ ഭാവം പകൎന്നു. "കഷ്ടം! എത്ര കുടുംബം ഇവന്റെ ദ്രോഹകൃത്യങ്ങൾക്കിരയായിത്തീരുന്നു. ഇവനെ ഒന്നമൎച്ചചെയ്യില്ലെങ്കിൽ വളരെ ദോഷമുണ്ട്" എന്നു വിചാരിച്ചപ്പൊഴേയ്ക്കു് തന്റെ അനുഭവങ്ങളെല്ലാം ഓൎത്തു കണ്ണുകൾ നിറഞ്ഞു. അവൾ തന്റെ സ്തോഭത്തേ മറച്ചുംകൊണ്ടു ഝടിതിയിൽ നടന്നു. "ഞാൻ ഈ വിധ്ധിയും ഒന്നിച്ചു് അകത്തുകടന്നാൽ ശാന്താദേവിക്ക് എന്തു തോന്നും? എന്നെക്കുറിച്ചു് അന്യഥാ വിചാരിക്കുന്നതിനല്ലാതെ ന്യായമുണ്ടോ? ലോകത്തു ഗുണദോഷങ്ങൾ തിരിച്ചറിഞ്ഞു് ഒരുകാൎയ്യത്തിലഭിപ്രായം പറയാൻ മനുഷ്യൎക്ക് ക്ഷമയുണ്ടാകാറില്ല. ഞാൻ ഇപ്പോൾ എന്താണു വേണ്ടതു്? ഇവർ എന്നെ പുറത്താക്കി എന്നു വരരുതല്ലൊ" എന്നിത്യാദി ചിന്തയോടെയാണു നടന്നതു്. പടിക്കലെത്തിയപ്പോൾ സുവർണ്ണമയി അല്പം സംശയിച്ചു് ഒന്നുനിന്നു.

യുവാവു്:—എന്താ ശങ്കിച്ചു നിൽക്കുന്നതു്? ശാന്താദേവിക്ക് എന്നെ നല്ലതുപോലെ അറിയാം. കടന്നുകൊള്ളൂ. അവിടെ എനിക്കും വരാം.

സുവർണ്ണ:—ഞാൻ എന്തോ ആലോചിച്ചു നിൽക്കുകയായിരുന്നു. നല്ലതുപോലെ അറിയാമെങ്കിൽ പിന്നെ എനിക്കു ശങ്കയുണ്ടായാൽതന്നേ നിങ്ങൾക്കെന്താണു്?

യുവാവു്:—ഹേ, മഹതി, എനിക്കു നിങ്ങളേ കണ്ട ക്ഷണം മുതൽ വാചാമഗോചരമായ സ്നേഹബഹുമാനാദികൾ തോന്നിയിട്ടുണ്ടു്. അതിനു കാരണം നിങ്ങളുടെ മാഹാത്മ്യം ഒന്നു മാത്രമാണു്. നിങ്ങൾ ഈ പ്രായത്തിൽ കാട്ടുന്ന ധൈൎയ്യവും സാമൎത്ഥ്യവും പുരുഷസാദ്ധ്യമല്ല. അവ സ്തുത്യഹംതന്നെ.

സുവർണ്ണ:—പുരുഷസാദ്ധ്യമല്ലാത്ത കാൎയ്യം ലോകത്തു വളരെ ചുരുക്കമാണു്. ഈശ്വരനേ പ്രത്യക്ഷനാക്കുന്നതിൽ വലുതാണോ ഈ തുച്ഛമായ കാൎയ്യങ്ങളെല്ലാം. അതിനു കൊള്ളരുതാത്തവനെ ഞാൻ പുരുഷനായി ഗണിക്കാറില്ല.

യുവാവു്:—ഞാനും, അപ്പോൾ ആ കൂട്ടത്തിൽതന്നെ? ഇല്ലേ?

സുവർണ്ണ:—അതിനെന്തു തൎക്കം? പ്രായം ഇത്രയും ആയില്ലേ? താന്താങ്ങളുടെ കാൎയ്യമറിയാൻ പാടില്ലാതെ ദുർവൃത്തന്മാരുടെ കൂട്ടത്തിൽ ചേൎന്നു പാശികളിച്ചു ദ്രവ്യനാശംചെയ്യുന്നതു പുരുഷധൎമ്മമാണോ? ശരിയായ കുടുംബഭരണം നടത്തി മാതാവിനേയും സഹോദരിമാരേയും മാനമായി രക്ഷിക്കേണ്ട ഒരു പുരുഷനാണോ ഈ വിധം ധൂൎത്തടിച്ചു

നടക്കേണ്ടതു്. സുകൃതക്ഷയം. നിങ്ങൾ മൃഗപ്രായമാണു്: നല്ല കാലത്തു മാത്രമേ സൽബുദ്ധി വന്നു സന്മാൎഗ്ഗികളും ഒന്നിച്ചു സഹവസിക്കുന്നതിനു തോന്നുകയുള്ളൂ. കഷ്ടം! കഷ്ടം!!

യുവാവു്:—അമ്മ പലപ്പോഴും ഇതൊക്കെ പറഞ്ഞു വിലപിക്കാറുണ്ടു്. ഒന്നും മനസ്സിൽ പതിയുന്നില്ല. ഞാൻ എന്തുവേണ്ടു?

സ്വൎണ്ണ:—അതാണു സുകൃതം പോരായെന്നു പറഞ്ഞതു്.

യുവാവു്:—സ്വൎണ്ണമയി ഇപ്പോൾ പറഞ്ഞ വാക്കുകൾ എന്റെ കൎണ്ണരന്ധ്രങ്ങളിൽ മുഴങ്ങിക്കൊണ്ടുതന്നെയിരിക്കും. വേണ്ടതു് ഉപദേശിച്ചുതരിക. വല്ലവിധവും ഈ ദുൎഘടാവസ്ഥയിൽ നിന്നും തപ്പിപ്പിഴച്ചാൽ കൊള്ളാമെന്നു മോഹമുണ്ടു്. സ്വൎണ്ണമയിക്കു വല്ല തന്ത്രവും പ്രയോഗിച്ചു് എന്നെ രക്ഷപ്പെടുത്താമെങ്കിൽ ആയിക്കൊള്ളൂ.

സ്വൎണ്ണ:—മദ്യപാനം ഉണ്ടോ?

യുവാവു്:—അയ്യൊ! അതുമാത്രമില്ല.

സ്വൎണ്ണ:—മറെറല്ലാത്തിലും വിദഗ്ദ്ധനാണു്: ഇല്ലേ?

യുവാവു്:—ഒരുവിധം. മറേറ ക്ലാസിൽ നമുക്കു കയററം കിട്ടിയിട്ടില്ല. സംഘം പലപ്പോഴും നിൎബ്ബന്ധിച്ചു നോക്കിയിട്ടുണ്ടു്. സത്യമായും ഞാൻ മദ്യം ഘ്രാണിച്ചിട്ടുകൂടിയില്ല. അമ്മ തല്ലിക്കൊല്ലും എന്നുള്ള ഭയം എന്നെ പിൻവലിപ്പിച്ചതാണു്.

സ്വൎണ്ണ:—ഈശ്വരകൃപതന്നെ. എന്നാൽ നിങ്ങളെ ഈ ദയനീയാവസ്ഥയിൽ നിന്നു് ഒരുവിധം മോചിപ്പിക്കാമെന്നു് ഒരാശ തോന്നുന്നുണ്ടു്.

യുവാവു്:—ഞാൻ പറഞ്ഞ ഇക്കാൎയ്യങ്ങൾ ഒന്നും അമ്മയോടു പറയരുതു്. പറഞ്ഞാൽ എന്റെ കഥ കഴിഞ്ഞു. പിന്നെ അമ്മയും ജീവിച്ചിരിക്കയുണ്ടാവില്ല.

സ്വൎണ്ണ:—ഞാൻ നിങ്ങളേ ബുദ്ധിമുട്ടിപ്പിക്കുന്നതിനല്ല അവിടെ വരുന്നതും ഇവിടെ വന്നിട്ടുള്ളതും. എന്റെ ജോലി ദൂഷ്യംകൂടാതെ നടത്തണമെന്നല്ലാതെ അന്യകാൎയ്യങ്ങളിൽ പ്രവേശിച്ചിട്ടു് എനിക്കെന്താ കാൎയ്യം? ഇത്ര വളരെ ഉറുപ്പിക എവിടെനിന്നു് എങ്ങനെ കൈവശലാക്കിക്കൊണ്ടിരുന്നു?

യുവാവു്:—അതിൽ ഒരു രഹസ്യമുണ്ടു്. അതു പറയാൻപാടില്ല. എങ്കിലും സ്വൎണ്ണമയിയിൽനിന്നു് ഒന്നും മറച്ചുവയ്ക്കാൻ എനിക്കു ധൈൎയ്യവും മതിയാകുന്നില്ല. കാൎയ്യസ്ഥൻ ഉറുപ്പിക തന്നുകൊണ്ടേയിരുന്നു.

കളിയിൽ അത്രയും കുറെക്കൂടിയും എൻെറ പക്കൽ നിന്ന് അങ്ങോട്ടു മേടിച്ചുംകൊള്ളും. സംഘക്കാരിൽ അമ്മയേ വഞ്ചിച്ചുകൊണ്ടിരുന്നതു രണദേവനും വിക്രമ സിംഹനും മാത്രമായിരുന്നു.

സുവണ്ണ:—ശിവ! ശിവ! അങ്ങനെ പുറത്തു പറയൂ. നിങ്ങളുടെ കുടുംബക്ഷയത്തിൻെറ കാരണം ഇതാണല്ലേ? നിങ്ങളുടെ ഉദ്ദേശ്യം എന്തായിരുന്നു? കാരണമില്ലാതെ കാര്യമുണ്ടാകാൻ തരമില്ല. നിങ്ങൾ അവരേ സ്വന്തദ്രവ്യം തട്ടിപ്പറിക്കാൻ സഹായിച്ചിട്ടു പിന്നെ എന്താണാവോ ഭാവിച്ചിരുന്നതു്? അമ്മയേയും സോദരിമാരേയും നിരാശ്രയകളാക്കി........ശേഷം നിങ്ങൾ തന്നേ പൂരിപ്പിച്ചുകൊള്ളൂ. കഷ്ടം! എല്ലാം വിശദമായി കേൾക്കട്ടെ! ഞാൻ ഒന്നും പുറത്തു പറകയില്ല. ഇ പ്രകാരമായിരുന്നാൽ നിങ്ങളുടെ ദ്രവ്യം എത്ര കാലത്തേയ്ക്കു നിലനിൽക്കുമെന്നാണു നിങ്ങൾ വിചാരിച്ചിരുന്നതു്?

ഇത്രയൊക്കെ കേട്ടപ്പോൾ യുവാവു കാര്യങ്ങളുടെ ഗൗരവം ഓത്തു ലജ്ജിച്ചു് അധോമുഖനായി നിന്നു ബാലനെപ്പോലെ രോദനം തുടങ്ങി.

സുവണ്ണ:—ഇതൊന്നും പുരുഷലക്ഷണമല്ല. വേണ്ടാ, കരഞ്ഞിട്ടാവശ്യമില്ല. സ്വന്ത തെററുകൾ തീൎന്നു സന്മാൎഗ്ഗിയാകുന്നതിനുള്ള മനഃസ്ഥൈര്യം ഉണ്ടാകണമെന്നു സൎവ്വശക്തനോടു പ്രാൎത്ഥിക്കുക. സ്വമാതാവിൻെറ നേൎക്കു ചെയ്തിട്ടുള്ള കഠിനകൃത്യങ്ങൾക്കും കാട്ടിയിട്ടുള്ള അസത്യത്തിനും എന്തു പരിഹാരം ചെയ്താലും പാപശമനമാകുമോ? ഒരിക്കലുമില്ല. നിങ്ങൾ നന്നാവാൻ ശ്രമിച്ചില്ലെങ്കിൽ ഇഹവും പരവുമില്ല എന്നു ധരിച്ചുകൊള്ളുക.

യുവാവ്:—ഈ വാഗ്ബാണങ്ങൾ ഒക്കെ എൻെറ നെഞ്ചിൽ തറച്ചു വ്രണപ്പെടുത്തിയിരിക്കുന്നതുകൊണ്ടു് ഇനി കൂടുതൽ എന്തു പറഞ്ഞാലും അറിയാനുള്ള ഉണർവ്വും ശക്തിയും മങ്ങിപ്പോയിരിക്കുന്നു. അതിനാൽ ഈ പ്രയോഗങ്ങൾ നിറുത്തി മേലാൽ ദോഷങ്ങൾ നേരിടാതെ എന്നെ രക്ഷപ്പെടുത്തുന്നതിനു ഭവതിക്കു കരുണയുണ്ടാകണം. ഞാൻ എന്തു ചെയ്യേണ്ടു എന്നറിയാതെ കുഴങ്ങുകയാണു്. എൻെറ സോദരിമാർ, അമ്മ ഇവരെ ഒക്കെ ആരെങ്കിലും അലക്ഷ്യമാക്കി വെരുമാറിയാൽ ഞാൻ സഹിക്കുമോ? ഒരിക്കലുമില്ല. എനിക്കു നികൃഷ്ടവിചാരങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. എൻെറ പ്രായക്കുറവു നിമിത്തം അച്ഛൻെറ മരണശേഷം ശിക്ഷിതാവില്ലാതെ അവിവേകിയായിത്തീൎന്നു. ബിലാത്തിയിൽ ഞാൻ ആവശ്യപ്പെടുന്ന ഉരുപ്പിക ഒരു കണക്കും

രഹസ്യം അവളുടെ വിഷയത്തിലുണ്ട്. നിനക്കറിയാമോ? അറികാമെങ്കിൽ എന്നിൽ നിന്നു മറയ്ക്കാതെ പറയു?

യുവാവ്:—ശിവശിവ! കൎണ്ണകഠോരം. അമ്മ അങ്ങനെ പറയരുത്. ഇങ്ങനെ വല്ലതും തെററിദ്ധരിച്ചുംകൊണ്ടായിരിക്കാം അമ്മ അവരെ പുറത്താക്കിയതു്. ഇല്ലെങ്കിൽ ഇത്ര പെട്ടെന്നു പിരിച്ചയയ്ക്കേണ്ട ആവശ്യമില്ലല്ലോ. അമ്മ ആ സ്ത്രീയെ സാക്ഷാൽ ലക്ഷ്മീദേവിയെപ്പോലെ ആരാധിക്കേണ്ടതാണ്. എനിക്ക് അമ്മയെക്കാൾ കൂടുതൽ അവരുടെ കഥയൊന്നും അറിഞ്ഞുകൂട. നമ്മുടെ ഒരു കുലദൈവമാണെന്നാണു ഞാൻ വിചാരിക്കുന്നതു്. എന്തോ കുഡുംബത്തിന്റെ പൂൎവ്വപുണ്യപരിപാകം കൊണ്ടു് അവർ ഇവിടെ വന്നുചേരുകയും നമ്മുടെ കുഡുംബത്തെ പുനരുദ്ധാരണംചെയ്തു പൂൎവ്വവൽ പ്രതിഷ്ഠിക്കുകയും ചെയ്തു. നമ്മുടെ സന്തതികൾ ഉള്ള കാലത്തോളം നാം നന്ദിപൂൎവ്വം അവരെ സ്മരിക്കേണ്ടതാണ്. അവർ അല്പം മനസ്സു വച്ചില്ലെങ്കിൽ എന്റെ ജന്മം നിഷ്പ്രയോജനമാകുമായിരുന്നു. ആ പുണ്യവതി എന്നെ ഒരു സോദരനെപ്പോലെ ഗണിച്ചു നിരന്തരം പരിശ്രമിച്ചതിന്റെ ഫലമാണ് ഞാൻ ഇതാ ഇന്നു് അമ്മയുടെ മുമ്പിൽ ഈവിധം നിൽക്കുന്നതു്. ആ സുചരിതയെപ്പററി ആരോ വൃഥാ കഠിനദൂഷ്യം പറഞ്ഞു് അമ്മയെ ചുവടെ തെററിച്ചു. ഇതൊക്കെയാണു് അമ്മയുടെ ശരീരക്ഷീണത്തിനും മനോമാന്ദ്യത്തിനും കാരണമെങ്കിൽ ദുശ്ശങ്കകൾ ഒക്കെ ദൂരീകരിച്ചു സൗഖ്യമായിരിക്കണം.

രജനി, രണദേവൻ പറഞ്ഞതൊക്കെ സംക്ഷിപ്തമായി പറഞ്ഞുകേൾപ്പിച്ചു. "ആ മഹാപാപി ഇവിടെ ഉണ്ടായിരുന്നാൽ ഞാൻ ഇപ്പോൾ തക്ക സമ്മാനം കൊടുക്കാമായിരുന്നു. അമ്മ കാണിച്ചതൊന്നും ക്ഷന്തവ്യമല്ല. എന്തു പ്രതിവിധി ചെയ്താലും ദോഷപരിഹാരമാവില്ല. അവർ ഈ ദോഷാരോപണം സഹിക്കുമോ?. ഞാൻ ജീവിതത്തിന്റെ ഗൗരവത്തെപ്പററി ആലോചിച്ചു തുടങ്ങിയതു് ഈ സ്ത്രീയുടെ പരിചയമുണ്ടായതിൽ പിന്നീടാണ്. എന്നെ ദുൎമ്മാൎഗ്ഗത്തിൽ നിന്നും പിൻതിരിപ്പിച്ചതു് ആ മഹതിയാണ്. അമ്മ എന്റെ മകൻ ദുൎമ്മാൎഗ്ഗിയാണ്; ഇനി നന്നാകാൻ പ്രയാസമാണ്; അവൻ എനിക്കു നഷ്ടനായിപ്പോയി എന്നൊക്കെ വിലാപിച്ചതല്ലാതെ സന്മാൎഗ്ഗത്തിലേയ്ക്കു നയിക്കുന്നതിന് എന്തെങ്കിലും പ്രയാസപ്പെട്ടോ? ആ യുവതീരത്നമല്ലേ അപ്പഴപ്പോൾ വേണ്ട അന്വേഷണങ്ങൾ നടത്തി സദുപദേശം ചെയ്തു് എന്നെ നരകത്തിൽ നിന്നു രക്ഷിച്ചതു്? അമ്മേ, എനിക്കതിയായ താപമുണ്ട്. ഞാൻ ഇത്രയും നാൾ അവരെപ്പററി യാ

ത്തൊന്നും അന്വേഷിച്ചിട്ടില്ല. ഇനിയെങ്കിലും നാം അവരെ വേണ്ടും വണ്ണം രക്ഷചെയ്തു നല്ല സ്ഥിതിയിൽ കൊണ്ടുവരാഞ്ഞാൽ നമ്മെപ്പോലെ കൃതഘ്നതയുള്ളവർ ഈ ലോകത്തു മററാരുമുണ്ടായിരിക്കുമോ എന്നു സംശയമാണ്. ഒരു നിമിഷം കളയാതെ അവരുടെ ജീവിതത്തെപ്പററി അന്വേഷിക്കണം. രണദേവനെ ഇവിടെ കയററരുത്. ഞാൻ പോയി അന്വേഷിച്ചിട്ടു വരാം" എന്നു പറഞ്ഞു കുമാരൻ പിരിഞ്ഞു.

രജനി തൻെറ ബുദ്ധിമോശത്തെപ്പററി വളരെ വിഷാദിച്ചു. "ആ ദീർഘദർശിതയുള്ള മഹതി ഈ കാര്യങ്ങളെപ്പററി എനിക്കു മുന്നറിവു തന്നതാണ്. എന്നിട്ടും ഞാൻ വഞ്ചിതയായിപ്പോയല്ലോ. ഈ ദോഷകൃത്യത്തിനു ഞാൻ ഏതുവിധം പരിഹാരം ചെയ്യേണ്ടു? ഇനി ആ ഗുണവതി എവിടെയാണെന്നുള്ള വിവരം അറിഞ്ഞിട്ടേ ഞാൻ ആഹാരം കഴിക്കുന്നുള്ളു" എന്നു പറഞ്ഞിരുപ്പായി.

* * * *

ഇനി നമുക്കു മറെറാരു രംഗത്തിലേയ്ക്കു പോകേണ്ടിയിരിക്കുന്നു. കുപിതനായ പ്രതാപസേനൻ തൻെറ കാര്യങ്ങളൊക്കെ ദോഷപ്പെട്ടതുകൊണ്ടും സ്വപുത്രിയെ പിരിഞ്ഞ ദുഃഖംകൊണ്ടും ക്രമേണ കിടക്കമെറിയെ ശരണംപ്രാപിക്കേണ്ടിവന്നു. ദേഹം ഒക്കെ ശോഷിച്ചു തൊലികൊണ്ടു പൊതിഞ്ഞ അസ്ഥിമാത്രമായി. പുത്രി എന്തു വീഴ്ചതന്നെ ചെയ്തിരുന്നാലും ക്ഷമിക്കാമെന്നുള്ളിടത്തോളം ആയിക്കഴിഞ്ഞു. ചന്ദ്രസേനൻ ഉടൻ തിരിച്ചുവരണമെന്നു കമ്പി അയച്ചിരുന്നതനുസരിച്ച് അദ്ദേഹവും വന്നു.

പ്രതാ:—"എൻെറ ചന്ദ്രസേന, എന്തോ വലുതായ ഗ്രഹപ്പിഴ നിമിത്തം നാം തമ്മിൽ പിരിഞ്ഞതിൽ പിന്നീടു പല കുഴപ്പങ്ങളും നേരിട്ടു. എൻെറ പുത്രിയെ ഞാൻ പിരിഞ്ഞു താമസിക്കേണ്ടിവന്നു. അത് എൻെറ മരണത്തിനു തുല്യമായ കഷ്ടമാണ്. നിങ്ങൾക്ക് എൻെറ പുത്രിയോട് ഇപ്പൊഴും പ്രേമമുള്ളപക്ഷം ഉടൻ പുറപ്പെട്ട് ഏതു സ്ഥലത്തുണ്ടായിരുന്നാലും വിളിച്ചുകൊണ്ടു വരണം. അവൾ മൃണാളിനീദേവിയുടെ ഗൃഹത്തിൽ നിന്നും പോയി എന്നാണു കേട്ടത്. ഞാൻ ഒന്നും അവളെപ്പററി പിന്നീട് അന്വേഷിക്കയുണ്ടായില്ല. ഞാൻ ചെയ്ത സകല വീഴ്ചകളും ക്ഷമിക്കാൻ പറയൂ. എൻെറ സർവസ്വവും എൻെറ പുത്രിയെ ഏൽപ്പിച്ചിട്ടേ എൻെറ ജീവൻ ഈ ജഡത്തെ ഉപേക്ഷിക്കൂ" എന്നു പറഞ്ഞു രോദനം ചെയ്തുതുടങ്ങി.

ചന്ദ്ര:—പ്രഭോ, അങ്ങു ഭേദിക്കേണ്ട. എനിക്കു സുകുമാരിയുടെ ഒരു കത്തു കിട്ടി. അവൾക്കു സൗഖ്യംതന്നെ. പക്ഷെ ഏതുവിധം കാലക്ഷേപം ചെയ്യുന്നു എന്നറിയാൻ പാടില്ല. കത്തിലും വ്യക്തമായി ഒന്നും എഴുതിയിട്ടില്ല. എങ്കിലും എൻ്റെ പ്രിയയ്ക്കു നേരിട്ട ആപത്തു ദുസ്സഹംതന്നെ. ഞാൻ ഇന്നുതന്നെ പുറപ്പെടുന്നുണ്ട്.

പ്രതാ:—"അയ്യോ! ഉടൻ പുറപ്പെട്ടുപോകണോ? ഞാൻ ഇന്നുച്ചയ്ക്കു കിടന്നുറങ്ങുന്ന സമയം എൻ്റെ പുത്രിക്കു ദീനം അത്യാസന്നമായി ചരമഗതിയെ പ്രാപിച്ചു എന്നു സ്വപ്നം കണ്ടു" എന്നു പറഞ്ഞു പൊട്ടിക്കരഞ്ഞു ബോധരഹിതനായി കട്ടിലിന്മേൽതന്നെ വീണു. ചന്ദ്രസേനൻ സാന്ത്വനവാക്കുകൾ പറഞ്ഞു സമാധാനപ്പെടുത്തിയിട്ടു യാത്രപറഞ്ഞു പോയി.

* * * *

ഈ സമയത്തുതന്നെ മറ്റൊരുഭാഗത്തു നടക്കുന്നതു നോക്കുക.

നീലോല്പലം:—നിങ്ങളുടെ അഭീഷ്ടം സാധിച്ചു ഇല്ലേ? എന്നെ അവതാളത്തിലാക്കി, ഇരിക്കട്ടെ.

രണ:—ഞാൻ ഇപ്പോൾ പുഷ്കരിണിയിൽ നിന്നും വരികയാണ്. അവതാളം ഒന്നുമില്ല. ശുഭവൎത്തമാനവുംകൊണ്ടല്ലെ വന്നിരിക്കുന്നത്.

നീലോ:—നിങ്ങളുടെ ശുഭമൊക്കെ "അ" കൂട്ടിയതാണ്. [കോപത്തോടെ] മതി മതി. ഇതിലധികം വാഞ്ഛിക്കാൻ ഞാൻ സമ്മതിക്കയില്ല.

രണ:—കശ്മലൻ സംഗതി ഒക്കെപ്പറഞ്ഞു. ഇന്നത്തെ പുറപ്പാടും മനസ്സിലാക്കിക്കൊണ്ടാണു വന്നിരിക്കുന്നത്. നമ്മുടെ ആവശ്യം ഇങ്ങനെ സാധിക്കാനേ തരപ്പെടുകയുള്ളു.

നീലോല്പലത്തിൻ്റെ ഭൎത്താവു് അന്ധനാകുന്നതുവരെ ഈ സ്ഥലം പ്രഭുക്കന്മാർ, പണ്ഡിതന്മാർ, മന്ത്രിപ്രവീണന്മാർ മുതലായവരുടെ ഒരു സഭാമണ്ഡപമായിരുന്നു.

നീലോല്പലം അലംകൃതയായിരുന്നു. രണദേവൻ, കശ്മലൻ, രണ്ടാളും അവളുടെ സന്നിധിയിൽ വന്നു ചില വൎത്തമാനങ്ങൾ പറഞ്ഞു ഫലിപ്പിക്കുന്നതിനു തരം നോക്കി നിൽക്കുകയായിരുന്നു. അവൾക്കു പെട്ടെന്നു് എന്തോ കാരണവശാൽ കോപം ഉജ്ജ്വലിച്ചു ചിന്താപരവശയായി. അവർ രണ്ടാളും മുമ്പിൽ കടന്നു വന്നു. നീലോല്പലം തുറിച്ചു കണ്ണുകളോടുകൂടി നോക്കി "എന്താ വിശേഷം"

എന്നു ചോദിച്ചു. "ഈ ദുർബ്ബലയായ എന്നെ നിങ്ങൾ രണ്ടാളും കൂടി ദ്രോഹിച്ചു. ഇതിനു ദൈവം ശിക്ഷിക്കാതെ വിടുകയില്ല."

കശ്മലൻ:—കാൎയ്യം എന്താ. പറയാമല്ലോ. എന്തു ദോഷം നിങ്ങൾക്കുണ്ടായി. ഒന്നുംതന്നെയില്ലല്ലോ. അഥവാ ഇനി ഒരു സമയത്തു ഭൂകമ്പംപോലെ വല്ലതും പൊട്ടിപ്പുറത്തായാൽ അതു ഞങ്ങളേ ബാധിക്കും. നിങ്ങൾക്കെന്താണ്.

നീലോ;—അതേ, അതേ. എന്നെ ഒരു പാവപോലെ വിചാരിച്ചുകളഞ്ഞല്ലോ. നിങ്ങൾ എന്റെ രക്ഷയുടെ കരുതിയില്ലല്ലോ.

കശ്മ:—അൎത്ഥമില്ലാതെ ഓരോന്നു പറയുന്നതെന്തിന്? നിങ്ങൾക്ക് ഇപ്പോൾ എന്തു പററി.

നീലോ:—അതോ, നമ്മുടെ രഹസ്യം പുറത്താകുന്നതിൽ നിന്നും ഉണ്ടാകാവുന്ന വൈഷമ്യം നോക്കാതെ നിങ്ങളുടെ രക്ഷ മാത്രം കരുതിയതേയുള്ളു. ഇനി എന്റെ കാൎയ്യം കണക്കിൽ കൂട്ടാനില്ല.

കശ്മ:—"നിങ്ങൾ എന്താ ഭ്രാന്തു പറയുന്നതു്?" എന്നു പറഞ്ഞു ചിരിച്ചു.

നീലോ:—ഉള്ള അബദ്ധം കൈപ്പെററിച്ചിട്ടാണ് ഈ വിധം പറഞ്ഞു കബളിപ്പിക്കുന്നതു്.

കശ്മ:—അബദ്ധമോ? എങ്ങനെ? എന്ന് അവരുടെ നിലകണ്ടു ചോദിച്ചു.

നീലോ:—എന്തിനാ ഇത്രയൊക്കെ വളച്ചുപറയുന്നതു്. സുകുമാരി ഇപ്പോൾ പുഷ്കരിണിയിലെത്തിട്ടുണ്ട്. നിങ്ങളുടെ വിഡ്ഢിത്തം പററിയോ?

രണ:—സുകുമാരി.........പുഷ്കരണിയിൽ......എത്തിയോ! എന്നു ചോദിച്ച് ഒന്നു മലച്ചു. അതിനെന്താ? നമ്മുടെ പിടിവിട്ടു പോയിട്ടില്ല.

നീലോ:—"അവർ ഉള്ളതൊക്കെപ്പറഞ്ഞാൽ അപ്പോൾ നിങ്ങൾ എന്തുചെയ്യും?" എന്നു വ്യസനാക്രാന്തയായി ചോദിച്ചു. "കഷ്ടം! ഞാൻ എന്റെ മാനം, മൎയ്യാദ, ധനം ഒക്കെ നശിപ്പിച്ചുവല്ലോ—നിങ്ങൾ രണ്ടാളും—അദ്ദേഹത്തിന്റെ പുത്രിയെ പിരിഞ്ഞ നാൾമുതൽ തൊട്ടതിനൊക്കെ അവിശ്വാസംതന്നെ. നീലോല്പലം കൈകാലുകൾ കുഴഞ്ഞു വിവശയായി.

രണ:—ഇവർ എങ്ങനെ തപ്പിച്ചുപിഴച്ചു. അത് അസാദ്ധ്യമാണല്ലൊ.

നീലോ:—എനിക്കറിവുള്ളതൊക്കെ ഞാൻ പറഞ്ഞു ധരിപ്പിക്കാം.

രണ:—എന്നാൽ നിങ്ങൾ സുകുമാരിയോട് കാട്ടിയ ദ്രോഹകൃത്യങ്ങളെ ഞാൻ ലോകം ഒട്ടുക്ക പരത്തും. എന്റെ ഒന്നിച്ച് നിങ്ങളും ക്രിമിനൽകോടതിയിൽ കയറേണ്ടി വരും. [നീലോല്പലം കുറേക്കൂടി ഭയാക്രാന്തയായി.]

നീലോ:—സത്യം ഒക്കെ നേരെ കലാശിക്കും എന്നു പറഞ്ഞ് ഒരു പൈശാചികച്ചിരി ചിരിച്ചു. പറയൂ, ഒക്കെപ്പറയൂ. രണ്ടാളും ചെയ്ത കൃത്യങ്ങളുടെ ഫലങ്ങൾ ഒക്കെ അനുഭവിക്കണ്ടേ? അതാണു സുകുമാരി ഏതുവിധവും തിരിച്ചു വന്നുചേർന്നത്.

രണ:—സുകുമാരി വിപരീതമായി ഒരക്ഷരം പറകയില്ല.

നീലോ:—നിങ്ങൾക്ക് ആത്മവിശ്വാസം കുറെ കൂടുതലാണ്. അതാണ് നിങ്ങളുടെ ഒരു പ്രധാന ന്യൂനത. ഇന്നലെ എനിക്കു കിട്ടിയ കത്തിൽ നിന്നും ഭർത്താവിനു മിക്കവാറും രഹസ്യങ്ങൾ ഒക്കെ മനസ്സിലായി എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. ഞാൻ ഈ അപകടങ്ങളെപ്പററി ആദ്യകാലത്തേ പറഞ്ഞു. നിങ്ങളുടെ വീഴ്ചയാണ് ഇതൊക്കെ പററിയത് എന്നു പരിഭ്രമത്തോടെ പറഞ്ഞു.

രണദേവൻ നിശ്ചേഷ്ടനായി ഭവിച്ചു. നീലോല്പലത്തിന്റെ പ്രകൃതവ്യത്യാസം ഇവരെ വിറപ്പിച്ചുതുടങ്ങി. കശ്മലൻ പറഞ്ഞത് പുഴയിൽ അഗാധമായ ഒരു സ്ഥലത്തു തള്ളിയിട്ടു എന്നാണ്.

രണ:—തിരിയെ വന്നാൽ തന്നെയെന്താ? അവർ ആത്മഹത്യ ചെയ്യുന്നതിനു തുനിഞ്ഞതായി സ്ഥാപിക്കണം. അവിടെ നിന്നും രക്ഷപ്പെട്ടു പോന്നുവല്ലൊ? അതല്ലേ മിടുക്ക്. ഈ കൂട്ടരൊക്കെ മൃതപ്രായരായിത്തീർന്നു. കശ്മലൻ ചെയ്ത പ്രവൃത്തി മുഴുവനാക്കാതെ പോന്നതിനാലുണ്ടായ ദൂഷ്യമല്ലേ ഇത്.

നീലോ:—ഞാൻ പലതവണയും മുന്നറിയിപ്പു കൊടുത്തില്ലേ? അവളെ എല്ലാവിധത്തിലും ഭയപ്പെടേണ്ടതാണെന്നും ജീവിച്ചിരുന്നാൽ നമ്മുടെ ഒക്കെ കഥ സംശയസ്ഥിതിയിലാണെന്നും പറഞ്ഞല്ലൊ. ഇപ്പോൾ അനുഭവം എങ്ങനെയായി. നിങ്ങളുടെ വിചാരഹീനതയുടെ ഫലം ഞാനല്ലേ അനുഭവിക്കേണ്ടിവന്നത്. മററു ചില സംഗതി

കരം ഉള്ളതുമുഴുവൻ ഇപ്പോൾ പറഞ്ഞാൽ വ്യസനം അതിക്രമിക്കുമെന്നു വിചാരിച്ച് നീലോല്പലം അടക്കിക്കളഞ്ഞു. അവർ അതിക്രൂരമായ പ്രതികാരം ചെയ്യും. ഇതാ എല്ലാ ആപത്തും ഒന്നുചേൎന്ന് എന്നെ തുറിച്ചുനോക്കുന്നു.

രണ:—ഇല്ല. ഭയപ്പെടാനൊന്നുമില്ല. ഞാൻ നിങ്ങളെ രക്ഷിച്ചുകൊള്ളാം. സുകുമാരി ഒരക്ഷരം പുറത്തുപറയാതെ നോക്കിക്കൊള്ളാം. എന്താ, എന്റെ ഒന്നിച്ച് പുഷ്കരിണിയിൽ പോരുന്നോ? എന്നു പുച്ഛരസത്തിൽ ചോദിച്ചു.

നീലോ:—അയ്യോ! ഞാനില്ല. ധൈൎയ്യം മതിയാവുന്നില്ല. ഞാൻ ഭീരുവാണെന്നു ധരിച്ചുകൊണ്ട് എന്നെ ഭത്സിക്കുന്നു ഇല്ലേ?

:o:



## അദ്ധ്യായം ൨൯.

"അദ്ധ്യയം നിനക്കാശുവരുത്തുവാ-
നിപ്പോളിവിടെയുള്ള വന്നിതു ഞാനെടോ
താപത്രയവും വിഷാദവും തീൎന്നുപോ-
മാപത്തുമാറുമുള്ളവയുമകന്നുപോം."

സുകുമാരി നിശ്ചേഷ്ടയായി. ഡാക്ടർ അധോമുഖനായി പുറത്തിറങ്ങി. മരണവൃത്താന്തം കാട്ടുതീപോലെ നാട്ടിൽ പരന്നു. ശാന്താദേവി മൃതശരീരത്തിൽ വീണുരുണ്ടു പിരണ്ടു നിലവിളിക്കുന്നു. ഒരു പ്രാണിക്കുപോലും ശാന്താദേവിയെ സാന്ത്വനവാക്കുകൾ പറഞ്ഞു സമാധാനപ്പെടുത്താൻ ധൈൎയ്യം വരുന്നില്ല. ഈ ബഹളത്തിനിടയിലാണ് മന്മഥകുമാരൻ സ്വൎണ്ണമയീഅന്വേഷണത്തിനായി പുറപ്പെട്ടിരിക്കുന്നത്.

മന്മ:—ഇവിടെ എന്താ വിശേഷം? ആരു മരിച്ചുപോയി? സ്വൎണ്ണമയി എന്നൊരു യുവതി ഇവിടെ പാൎപ്പുണ്ടായിരുന്നല്ലൊ. അവരുണ്ടൊ ഇവിടെ? എന്നു ചോദിച്ചു.

അതിനുത്തരമായി അവിടെ കൂടിനിന്നിരുന്നവരിൽ ഒരാൾ "ഇന്നുരാവിലെ ആരുമണിയോടുകൂടി ഇവിടെനിന്നും പോയി" എന്നു പറഞ്ഞു.

മന്മഥ:—"എവിടെയ്ക്കാണു പോയത്" എന്നു ധൃതിയിൽ ചോദിച്ചു.

"പരലോകത്തേയ്ക്കു" എന്നു പറഞ്ഞു കേട്ട ഉടനെ അദ്ദേഹം ഒരു സ്തംഭംപോലെ, നിശ്ചലനും, നിർവികാരനുമായിത്തീർന്നു. ഈ യുവാവിന്റെ പ്രായവും നിലയും കണ്ട്, കാഴ്ചക്കാർ ഓരോ അഭിപ്രായങ്ങൾ പറഞ്ഞുതുടങ്ങി. സ്വല്പനേരം കഴിഞ്ഞു് ആ യുവാവ് ശാന്താദേവിയുടെ മുറിയിലേയ്ക്കു കടന്നു. ഹാ! അപ്പോൾ ഉണ്ടായ കാഴ്ച എങ്ങിനെയാണു വർണ്ണിക്കുന്നതു്. സ്വർണ്ണമയിയെ ഒരു സോഫായിൽ കിടത്തിയിരിക്കുന്നു. കേശഭാരം കരിവണ്ടിന്റെ നിറത്തിൽ അഴിഞ്ഞുലഞ്ഞു താഴിൽ കിടക്കുന്നു. ചന്ദ്രബിംബത്തിനു തുല്യമായ ആ മുഖത്തിന്റെ പ്രഭ ആരുടെ മനസ്സിനേയും ആകർഷിക്കുന്നതായിരുന്നു. സ്വർണ്ണമയി കിടന്നുറങ്ങുകയാണെന്നു തോന്നിപ്പോയി. മന്മഥനാഥകുമാരൻ ഈ ഹൃദയഭേദകമായ കാഴ്ച കണ്ട ഉടനെ ബാലനെപ്പോലെ വിളിച്ചു കരഞ്ഞുംപോയി. "സ്വർണ്ണമയി, സ്വർണ്ണമയീ, എന്നു വിളിച്ചു. ഒരു ചലനവും ഇല്ല. ശാന്താദേവീ, ഈ മനോഹരമായ മുഖത്തു മരണലക്ഷണം ഒന്നുംതന്നെയില്ലല്ലോ. മരിച്ചു എന്നു ഏതു ഡാക്ടർ പറഞ്ഞു. ഈ മനോഹരാംഗി മനസ്സിനു സുഖമായി കിടന്നുറങ്ങുകയാണല്ലോ? അയ്യോ! സ്വർണ്ണമയി, ഭവതിയുടെ അഭാവം ഞങ്ങൾ എങ്ങിനെ സഹിക്കും? അന്നു് എന്നോടു കുറച്ചു ദിവസത്തേക്കു കാണരുതു് എന്നു പറഞ്ഞതു് ഇതിനാണോ ദൈവമേ? ഈ സാധ്വിയുടെ ആത്മാവിനു് ശാന്തിയുണ്ടാകണേ!" എന്നിങ്ങനെ ഓരോന്നു പറഞ്ഞു് ശ്മശാനത്തിലേയ്ക്കു സ്വർണ്ണമയിയെ കൊണ്ടുപോകുന്നതുവരെ കാത്തിരുന്നു.

ശാന്താദേവിയുടെ നിലവിളി ആരാലും തടുക്കുവാനസാദ്ധ്യം. മന്മഥനാഥൻ അവരുടെ അടുക്കലിരുന്നു സമാധാനം പറഞ്ഞിട്ട് അമ്മയെ ഈ വിവരം ധരിപ്പിക്കാനായിട്ടു പോയി. ജഡത്തെ ശ്മശാനത്തു കൊണ്ടുചെന്നു. എന്നാൽ പിന്നീടുള്ള ക്രിയ നടത്തുന്നതിനു് ആരും ശക്തരല്ലാതെ തീർന്നു. വല്ല പ്രകാരവും ജഡത്തെ താങ്ങി എടുത്തു പട്ടടയിൽ വയ്ക്കാനായി ഭാവിച്ചപ്പോൾ, വൃക്ഷലതാദികൾകൂടി ചലനമില്ലാതെ തീർന്നു എന്നു പറയാം. പ്രകൃതിദേവിയും അവളുടെ അഭാവത്തിൽ മന്ദീഭവിച്ചു. ഈ ധീരപുരുഷന്മാർ, ആ സർവ്വഗുണസമ്പൂർണ്ണയുടെ ജഡത്തെ ഏതുവിധം ഭസ്മമാക്കേണ്ടു എന്നും, ഈ ദുർദശ ഭാഗ്യഹീനന്മാരായ ഈയുള്ളവർക്കായിട്ടു വിധി ദാനം ചെയ്തല്ലോ എന്നും വിചാരിച്ചു് ഏകസമയത്തു് എല്ലാവരുടേയും ഹൃദയം തകർന്നു നിലവിളിച്ചുപോയി. ഈ ബഹളത്തിനിടയിൽ ആ കാട്ടിനുള്ളിൽനിന്നും ഒരാൾ പുറത്തേയ്ക്കിറങ്ങി എല്ലാവരേയും മാറിപ്പോകുന്നതിനു് ആംഗ്യം കാണിച്ചിട്ടു് ആ മൃതശരീരത്തെ ഗാഢമായി നോക്കിനിന്നു. എല്ലാ

വരും അത്ഭുതപരതന്ത്രരായി ഇരുഭാഗത്തേയ്ക്കും ഒഴിഞ്ഞുനിന്നു. ആ ദിവ്യൻ അഗ്നികുണ്ഡത്തിന്നഭിമുഖമായി ഒററയടിവെച്ചു നടന്നു. ദീർഘകായനും മഹാനുഭാവനും ആയ അദ്ദേഹം സമീപത്തു വന്ന് "നിങ്ങൾ എന്തു ചെയ്യാൻ ഒരുങ്ങുന്നു" എന്നു ഗംഭീരസ്വരത്തിൽ ചോദിച്ചു. അല്പം വെള്ളം തന്റെ ജലപാത്രത്തിൽ നിന്നും എടുത്തിട്ട് മേല്പോട്ടു നോക്കിനിന്നു. രണ്ടു മിനിട്ടു കഴിഞ്ഞപ്പോൾ സ്വർണ്ണമയിയുടെ മുഖത്തു് പ്രോക്ഷിച്ചിട്ട് "സുകുമാരി" "സുകുമാരി" എന്നു രണ്ടു പ്രാവശ്യം വിളിച്ചു. അവൾ മൂർഛിച്ചു കിടക്കുകയായിരുന്നു. ഇനി ഇവൾ മരിക്കില്ല. ആ തടാകത്തിൽനിന്നും കുറച്ചു ജലം കുടിക്കാൻ കൊണ്ടു കൊടുക്കുക. നിങ്ങൾ പോയി ഒരു വാഹനവുംകൊണ്ടു വരണം എന്നാജ്ഞാപിച്ചു. "വത്സേ!" എന്നു വിളിച്ച ആ മുഗ്ദ്ധനാദം അവളുടെ സൂക്ഷ്മശരീരത്തിൽ പാഞ്ഞു് സ്ഥൂലജഡത്തെ ഉജ്ജ്വലിപ്പിച്ചു. പ്രണവസ്വരം അവളുടെ കാതിൽ മുഴങ്ങിക്കൊണ്ടിരുന്നു. സ്വർണ്ണമയി നേത്രങ്ങൾ തുറന്ന് ആദ്യമായി ദർശിച്ചതു് ആ ദിവ്യചൈതന്യത്തെയാണ്. വളരെ പണിപ്പെട്ട് രണ്ടു കൈകളും എടുത്തു കൂപ്പി. അദ്ദേഹം അവിടെയിരുന്ന് അവളുടെ ശിരസ്സിൽ തൊട്ട്, "വത്സേ! നിന്റെ ആപത്തുകൾ എല്ലാം ഇതോടുകൂടെ ഒഴിഞ്ഞു. ഈ ക്ഷണംമുതൽ ഭാഗ്യലക്ഷ്മി നിന്നെ അഭയം പ്രാപിച്ചു കഴിഞ്ഞു. നീ അതിധന്യയായി ഭവിക്കട്ടെ! നിന്റെ അഭീഷ്ടം ഒക്കെ സാധിക്കുമാറ് ദൈവം പൂർണ്ണമായി അനുഗ്രഹിച്ചിരിക്കുന്നു" എന്നു കല്പിച്ചിട്ട് തന്റെ ജലപാത്രത്തിൽ നിന്നും ജലമെടുത്തു സ്വർണ്ണമയിക്കു കുടിക്കാൻ കൊടുത്തു. അമൃതോപമമായ ആ ജലം ആസ്വദിച്ചപ്പോൾ, സ്വർണ്ണമയി, ഭയഭക്തിവിശ്വാസവിനയാന്വിതയായി. "ഭഗവൻ, അവിടത്തെ ദർശനലാഭത്താൽ ഇഹത്തിങ്കലുള്ള എല്ലാ പദവിക്കും ഞാൻ പാത്രമായി. എന്നാൽ എനിക്കു നിത്യാനന്ദത്തിനുകൂടി അനുഗ്രഹിക്കണേ" എന്നു പ്രാർത്ഥിച്ചു. ആ മഹാൻ തപോദീപ്തി കലർന്ന ശാന്ത കോമളമായ മുഖത്തെ വാത്സല്യാതിരേകത്താൽ മന്ദഹാസംകൊണ്ടു ശോഭായമാനമാക്കിയും, വത്സേ! എന്നരുളിച്ചെയ്തിട്ട് ഒരു മന്ത്രം ഉപദേശിച്ചു മറയുകയും ചെയ്തു.

സ്വർണ്ണമയി ഉറക്കത്തിൽ നിന്നും എണീററതുപോലെ ചുററും നോക്കി. കാര്യം മനസ്സിലായി. സ്വർണ്ണമയിയുടെ മധുരസ്വരം കേട്ടപ്പോൾ എല്ലാവരും സന്തോഷാശ്രുക്കൾ വർഷിച്ചു. അതിൽ പ്രധാനിയായിട്ടുള്ള ഒരാൾ അവളുടെ മുമ്പിൽ ചെന്ന് മഹതി! നമുക്കു ഇനി തിരിയെ പോകാം. മഞ്ചൽ തയാറുണ്ട്. ഞങ്ങളുടെ നെഞ്ചു പൊടിഞ്ഞുള്ള വിലാപം കേട്ട് ഈശ്വരൻ പ്രത്യക്ഷനായതാണ്. ഘോഷയാത്ര ആ

രംഭിക്കാം എന്നു പറഞ്ഞു് സ്വർണ്ണമയിയെ തിരികെ മഞ്ചലിൽ കിടത്തി, ശാന്താദേവിയുടെ ഗൃഹത്തിലേയ്ക്കു പോയി.

സ്വർണ്ണമയിക്കു് ഒരാഴ്ച കഴിഞ്ഞപ്പോൾ കുറേശ്ശ സഞ്ചരിക്കാറായി. ശാന്താദേവിയുടെ സന്തോഷം അവർണ്ണനീയമായിത്തീൎന്നു. സ്വർണ്ണമയിയുടെ ക്ഷീണം കുറേശ്ശ മാറിത്തുടങ്ങിയപ്പോൾ ഒരു ദിവസം ഉദ്യാനത്തിൽ മന്ദമാരുതന്റെ സ്പർശനസുഖം അനുഭവിക്കാനായി പോയി. അവിടെയുണ്ടായിരുന്ന ബെഞ്ചിൽ ഇരുന്നു് "എനിക്കു് എന്റെ അച്ഛനെ കാണണം. ഇനി ഈ താമസം സുഖമാവില്ല. ഭവനത്തിൽ വേഗം എത്തണം. എന്റെ പ്രാണേശ്വരനു് എന്നെ കാണാൻ ആഗ്രഹമുണ്ടെന്നു് ആരെങ്കിലും ഒരു വാക്കു പറഞ്ഞാൽ ഞാൻ ഓടി എത്തുമായിരുന്നു" എന്നിങ്ങനെ ഓരോന്നു വിചാരിച്ചു മൂളിപ്പാട്ടും പാടിക്കൊണ്ടിരുന്നപ്പോൾ ആരോ മെല്ലെ തന്റെ പേരു വിളിച്ചതായി തോന്നി. ഇതെന്റെ സംശയമാണു്. എന്നെ വിളിക്കാനാരാണുള്ളതു് എന്നു വിചാരിച്ചു് അവിടെ ഉറച്ചിരുന്നു. "എന്നാൽ ആ വിളിച്ചതു് അവളുടെ പ്രാണവല്ലഭനായ ചന്ദ്രസേനനായിരുന്നു. വീണ്ടും "സുകുമാരി! ഒന്നു പുറകോട്ടു നോക്കൂ" എന്നു പറഞ്ഞു കേട്ടതും അവൾ നിലത്തു പതിച്ചതും ഒന്നിച്ചു കഴിഞ്ഞു. ചന്ദ്രസേനൻ സുകുമാരിയെ താങ്ങി എടുത്തു് ആപാദചൂഡം മൃദുവായി തലോടിക്കൊണ്ടു് വ്യസനിച്ചുതുടങ്ങി. അവളുടെ ദേഹകാന്തി അത്രയ്ക്കു മങ്ങിയിരുന്നു. ഇടയ്ക്കിടെ വിളിച്ചു. അവളുടെ മുഖകമലത്തിൽ അശ്രുകണങ്ങൾ പൊഴിച്ചു. അനവധി ചുംബനം ചെയ്തു. ചന്ദ്രസേനന്റെ അശ്രുവർഷം മുഖത്തു പതിക്കുകയും കാറ്റേൽക്കയും ചെയ്തപ്പോൾ സുകുമാരി "എന്റെ പ്രാണവല്ലഭാ" എന്നു പറഞ്ഞു് നയനങ്ങൾ തുറന്നു. ഇതരകാര്യങ്ങളുടെ സ്മരണയില്ലാതെ തന്റെ പ്രാണേശ്വരിയുടെ സ്പർശനസുഖം മാത്രമേ അദ്ദേഹത്തിനു് അപ്പോൾ അനുഭവസിദ്ധമായിരുന്നുള്ളു. എന്റെ പ്രാണാധികപ്രേയസിക്കു് ഈ കഷ്ടം വന്നുവല്ലോ? എന്നെ ഈ വിവരം വല്ലതും അറിയിച്ചിരുന്നുവെങ്കിൽ ഞാൻ തൽക്ഷണം ഭവതിയുടെ രക്ഷയ്ക്കു് അവിടെ എത്തുമായിരുന്നു. എനിക്കു മനഃക്ലേശം ധാരാളമുണ്ടായിരുന്നുവെങ്കിലും ഒരുവിധം സുഖജീവിതമായിരുന്നു. എന്റെ കത്തുകൾക്കു് ഒന്നും മറുപടിയില്ലാത്തതിനാലാണു് ആ വിശ്വസ്തനായ മുതൽമാനെ കത്തും കൊടുത്തയച്ചതു്. ഏതു ദിക്കിലായിരുന്നാലും കൊണ്ടുപോയി കൈയിൽ കൊടുത്തു വിവരം എല്ലാം അറിഞ്ഞു വരണമെന്നു് ഞാൻ ഏർപ്പാടു ചെയ്തിരുന്നു. അയാൾ എവിടെയെല്ലാം നടന്നു വലഞ്ഞാണു് ഒടുവിൽ ഇവിടെ എത്തിയതു്. അയാൾ തിരികെ എത്തിയ ഉടനെ

മൂന്നു മാസത്തെ അവധിക്കു കമ്പി കൊടുത്തിട്ട് ഞാനും തിരിച്ചു. ഇനി സുകുമാരി എൻെറ പത്നിയാകുന്ന കാലത്തു മാത്രമേ എനിക്ക് ഏതു പദവിയും ആവശ്യമുള്ളൂ. ഇത്ര മാർദ്ദവമുള്ള എൻെറ പ്രിയയുടെ ഹൃദയത്തിൽ ഈ തമോഗുണം എവിടെ ഒളിച്ചിരുന്നു. ഞാൻ ജീവിച്ചിരിക്കുമ്പോൾ സ്വന്ത പരിശ്രമത്താൽ കാലക്ഷേപം കഴിക്കണമെന്ന് തലയിലെഴുതിയിരുന്നോ? ഇനി ഒരു മിനിട്ടു വ്യയം ചെയ്യാതെ പുറപ്പെടാം.

സുക:—ഞാൻ എവിടെയ്ക്കാണു പുറപ്പെടേണ്ടത്? അച്ഛൻ എന്നെ ത്യജിച്ചു.

ചന്ദ്ര:—അച്ഛൻ ത്യജിച്ചാൽ സ്വീകരിക്കാൻ ഞാനുണ്ടല്ലൊ. അതല്ലെ ഞാൻ ഇവിടെ വന്നത്. അച്ഛനും കാര്യം ഒക്കെ മനസ്സിലായി. സുകുമാരിയെ എവിടെ നിന്നെങ്കിലും കൂട്ടിക്കൊണ്ടു ചെന്നു കാണിക്കണമെന്ന്, എന്നെ, അദ്ദേഹം പറഞ്ഞയച്ചിരിക്കയാണ്. അധികതാമസം നേരിട്ടാൽ അച്ഛനെ കാണാൻ തരമാവില്ല.

സുക:—എനിക്കിയൊരാഗ്രഹം വലുതായുണ്ടായിരുന്നു. ഇനി ഈ ക്ഷണം മരിച്ചാലും എൻെറ ചരമകാലം പ്രശസ്തമായിരിക്കും എന്നു സഗൽഗദം പറഞ്ഞു.

ചന്ദ്ര:—ഞാൻ സ്വാതന്ത്ര്യപരനായിരുന്നതിലേയ്ക്കു ക്ഷമായാചനം ചെയ്തുകൊള്ളുന്നു. ഞാൻ തുച്ഛമായ സംഗതി ഏതെങ്കിലും ഗൌരവമായി വിചാരിച്ചതുകൊണ്ടു മാത്രമാണ്. ഇത്രയും കഷ്ടതകൾ നാം രണ്ടാളും അനുഭവിച്ചത്. കഴിഞ്ഞതൊക്കെ മറന്നിട്ട് ഈ ക്ഷണം എൻെറകൂടെ പുറപ്പെടുക. പ്രഭു നമ്മുടെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ടു സമയം കഴിച്ചുകൂട്ടുകയാണ്. ഞാനും തിരിച്ചിട്ട് ഒരാഴ്ചയ്ക്കു മേലായി.

സുക:—അച്ഛൻ നമ്മുടെ വരവിനെ പ്രതീക്ഷിച്ചിരിക്കയാണെന്നു പറഞ്ഞത് എനിക്കത്ര ബോദ്ധ്യമാവുന്നില്ല. അത് വാസ്തവമായിരുന്നാൽതന്നെയും ദുഷ്ടന്മാരുടെ പ്രേരണയാൽ കൂടുതൽ എന്നെ അപമാനിക്കാനും ദ്രോഹിക്കാനുമായിരിക്കാം. എൻെറ സകല വീഴ്ചകൾക്കും മാപ്പുതന്ന് തിരികെ അച്ഛൻെറ സന്നിധിയിൽ എന്നെ വരുത്തിക്കൊള്ളണമെന്നു ഞാൻ യാചിച്ചിട്ടും അദ്ദേഹം അനുവദിക്കുകയോ എനിക്ക് ഒരു കത്തുപോലും അയയ്ക്കുകയോ ചെയ്തില്ല. ഞാൻ അങ്ങയുടെ ഹിതാനുസരണം വന്നാലും ആ നീചന്മാരുടെ ഇടയിൽ

വേണ്ട ശരണം പ്രാപിക്കാൻ. അതു് എനിക്കു ദുസ്സഹമാണു്. അച്ഛന്റെ ഓജസ്സും ശൌര്യവും ഒക്കെ നശിച്ചു. എന്നിൽ വലുതായ അവിശ്വാസവും അതൃപ്തിയും തോന്നിപ്പോയി. ഇനി പൂർവസ്ഥിതിയിലാകാനും പ്രയാസമാണു്. എന്റെ അഭീഷ്ടം സാധിച്ചു. ഞാൻ ഒരിക്കൽക്കൂടി കണ്ടുവല്ലൊ.

ചന്ദ്ര:—സുകുമാരി ഇനിയും ബാല്യത്തിലെ പ്രകൃതത്തിനു വ്യത്യാസം ഒന്നും വന്നിട്ടില്ലല്ലൊ. ഇനി നമുക്കു വേണ്ട കാര്യങ്ങൾ ആലോചിക്കാം.

സുകു:—ഞാൻ ഇനി എന്തു ചെയ്യണം. അച്ഛൻ എന്നെ ബഹിഷ്കരിച്ചു. അതുകൊണ്ടു് പിതൃസന്നിധിയിലേയ്ക്കു വരണമെന്നില്ല. പിന്നെ ഈ വിധം തെണ്ടി അലഞ്ഞു നടന്നിരുന്ന ഒരു സ്ത്രീയെ പത്നിയായി സ്വീകരിക്കുന്നതിനു് സാധാരണ ആർക്കും അത്ര തൃപ്തിയുണ്ടാകാൻ തരമില്ല. ഈ ഘട്ടത്തിൽ ഞാനെന്താണു പ്രവൃത്തിക്കേണ്ടതു്. അവിടുത്തെ ഭാര്യാപദം അർഹിക്കുന്നതിനുള്ള യോഗ്യത ഒന്നുകൊണ്ടും എനിക്കില്ലെന്നു തീർച്ചയായിരിക്കുമ്പോൾ അഗതിയും അനന്യശരണയുമായ ഞാൻ കൂടെ തിരിച്ചാൽ എന്റെ അവസ്ഥ എന്തായിരിക്കും. അച്ഛനൊ ആ...... ക്കെങ്കിലും എന്നിൽ ദയയുണ്ടായിരുന്നുവെങ്കിൽ ഞാൻ ഈ നാടൊക്കെ ചുററിനടക്കേണ്ട ആവശ്യം നേരിടുകയില്ലായിരുന്നു എന്നു പറഞ്ഞപ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞു. സുകുമാരി തന്റെ സാരിയുടെ അററംകൊണ്ടു് അശ്രുപ്രവാഹത്തെ തുത്തു് ചന്ദ്രസേനന്റെ അരുകിൽനിന്നും മാറി നിലയായി. അവൾക്കു ചന്ദ്രസേനന്റെ പെരുമാററങ്ങളിൽ തന്നെ, ചില വ്യത്യാസങ്ങൾ ഉള്ളതായി തോന്നി. അവളോടുള്ള ഏകാഗ്രപ്രണയത്തിനു ഭംഗം ഭവിച്ചിട്ടുള്ളതായി സംശയിക്കുകയാൽ അവളുടെ നേത്രോല്പലങ്ങളിൽ നിന്നും ബാഷ്പധാര നിരർഗ്ഗളമായി ഒഴുകിത്തുടങ്ങി. വളരെ നേരം മൌനിയായിരുന്ന ചന്ദ്രസേനൻ തന്നെത്താൻ കുററപ്പെടുത്തിക്കൊണ്ടു് സുകുമാരിയെ പ്രേമപുരസ്സരം പിടിച്ചു് അരികത്തു് ഇരുത്തി.

ചന്ദ്ര:—എന്റെ സുകുമാരിക്കു ഞാനുള്ളപ്പോൾ അച്ഛൻ വെടിഞ്ഞാലും യാതൊരു ഖേദത്തിനും അവകാശമില്ലല്ലൊ. പിന്നെ ഈ അർത്ഥമില്ലാതെ വിലപിക്കുന്നതെന്തിനു്? ഞാൻ ചെയ്ത കഠിനതയ്ക്കു് മ... ചോദിക്കുന്നു. ഞാൻനിമിത്തമല്ലേ ഈ ആപത്തുകൾ ഒക്കെ വ...ക്കു ഭവിച്ചതു്. ഇതിനുമാത്രം ഞാനെന്തു ദുരിതം ചെയ്തു. എന്നെ നാ...യി സ്നേഹിച്ചതിനു് എന്റെ ഓമനയ്ക്കു് ഇതാണൊ പ്ര

തിഫലം? ഹാ! ദൈവമേ! എന്റെ കുററങ്ങളെ ഒക്കെ ക്ഷമിച്ച് ഞങ്ങളെ അനുഗ്രഹിക്കണെ! അരുത്, ഇനി വ്യസനിക്കരുത് എന്നു പറഞ്ഞ് അവളുടെ കണ്ണുനീർ തന്റെ ഉത്തരീയത്താൽ തുടച്ച് അവളെ വീണ്ടും ഗാഢാശ്ലേഷം ചെയ്തു. സുകുമാരീ, എന്റെ തെററുകളെ ഒക്കെ ക്ഷമിച്ചതായി പറയൂ. ഞാൻ സമാധാനിക്കട്ടെ.

സുകു:—ഞാൻ അങ്ങെ ഒന്നിനും കുററപ്പെടുത്തുന്നില്ല. അതിന് എന്റെ ഹൃദയം അനുവദിക്കയില്ല. എങ്കിലും എന്റെ നേക്കുള്ള പ്രേമത്തിന് ഒരു കുറവും വന്നിട്ടില്ലെന്ന് അങ്ങ് തുറന്നുപറയുമോ?

ചന്ദ്ര:—സുകുമാരിയുടെ സ്ത്രീസ്വഭാവം നോക്കു. ഈ വക ആശങ്കകളെന്തിനാണു? ഞാൻ പൂർവാധികം എന്റെ സുകുമാരിയെ സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നുണ്ട്. എന്നുമാത്രമല്ല, ഞാൻ പ്രിയയുടെ ദാസനുമാണ്. വിശിഷ്യ, ഞാൻ ചിലതൊക്കെ പറയാൻ മടിച്ചതു് പ്രിയയുടെ താൽക്കാലികസ്ഥിതി കണ്ടിട്ടാണ്. എന്റെ പ്രാണവല്ലഭയ്ക്കു് അച്ഛന്റെ അവസാനകാലത്തു സമീപത്തുണ്ടായിരിക്കേണ്ട കടമയുണ്ടെങ്കിൽ താമസമെന്യെ എന്റെ കൂടെ തിരിക്കണം. അദ്ദേഹത്തിന് ലോകരംഗത്തിൽ നിന്നും മറയുന്നതിന്ന് ഇനി അധികം ദിവസങ്ങൾ വേണ്ടിവരികയില്ല.

എന്നിത്രയും പറഞ്ഞവസാനിച്ചപ്പോൾ "അങ്ങോട്ടു വണ്ടി എത്രമണിക്കാണ്" എന്നു സുകുമാരി ചോദിച്ചു.

ചന്ദ്ര:—നാലരയ്ക്കു്.

സുകു:—എന്നെ അച്ഛൻ കാണണമെന്നു പറഞ്ഞതു് വാസ്തവമാണോ? അങ്ങനെ ഒരിക്കലെങ്കിലും ആഗ്രഹിച്ചോ? എന്നു് അശ്രുപൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടി ചോദിച്ചു.

ചന്ദ്ര:—ഉവ്വ്. അതൊക്കെ പിന്നെ പ്രസ്താവിക്കാം. യാത്രയ്ക്കു് ഒരുങ്ങിക്കൊള്ളു.

സുകു:—അങ്ങ്, മുൻകൂട്ടി പോയി ഞാൻ വരുന്ന വിവരം അച്ഛനെ അറിയിക്കുക.

ചന്ദ്ര:—എന്റെ ഒന്നിച്ചു വരുന്നില്ലെ?

സുകു:—അപ്രിയം ഇല്ലാത്തപക്ഷം.

ചന്ദ്ര:—ഈ മാതിരി പരുഷവാക്കുകൾ ഇനിയും ഉപയോഗിക്കരുത്. പോയി ശാന്താദേവിയോടു യാത്രപറഞ്ഞു വരിക.

സുകു:—ഞാൻ ഇതേവരെ എൻെറ വിവരം ഒന്നും അവരെ അറിയിച്ചിട്ടില്ല. അതിനാൽ ഈ അവസരത്തിൽ അവരോട് ഒന്നും പറയേണ്ട. യാത്രമാത്രം പറഞ്ഞിട്ട പോരാം എന്ന പറഞ്ഞു. ഇതൊക്കെയായിട്ടും സുകുമാരിയുടെ പരിഭ്രമത്തിന് ഒരു കുറവും ഉണ്ടായിരുന്നില്ല. ചന്ദ്രസേനൻ കുറച്ചുനേരം സ്വസ്ഥനായിട്ടിരുന്നു. ഇവൾക്ക് എന്തോ അനിർവ്വചനീയമായ ഒരു ഖേദം ഉള്ളിൽ കടന്ന പിളക്കുന്നുണ്ടെന്ന തോന്നുന്ന. അതെന്താണെന്ന പൂൎണ്ണമായറിയുന്നില്ല. "സുകുമാരിക്ക് പരിഭ്രമത്തിന് യാതൊരാവശ്യവും ഇല്ല. ഞാൻ ഒരു ദാസനെപ്പോലെ അനുഗമിച്ചുകൊള്ളാം.—സുകുമാരിക്ക്— ചന്ദ്രസേനൻ കാൎയ്യങ്ങളെക്കുറിച്ച് ഒന്നും ചോദിക്കയില്ലായെന്ന നിശ്ചയം വന്നു. അവൾ ചന്ദ്രസേനൻെറ അടുക്കൽ ചെന്ന് അദ്ദേഹത്തിൻെറ കയ്യിൽ പിടിച്ചു. ചന്ദ്രസേനൻ ക്ഷണനേരത്തിനിടയിൽ സൎവ്വ ചരാചരങ്ങളേയും മറന്ന് ആനന്ദലഹരിയിൽ മയങ്ങി. ഞാൻ എൻെറ പ്രിയതമയെ അരനിമിഷംപോലും പിരിഞ്ഞിരിക്കാൻ ശക്തനല്ല. എൻെറ പ്രാണവല്ലഭ അപകൃഷ്ടമായ യാതൊന്നും ചെയ്യുകയില്ലെന്നുള്ള ദൃഢബോധം ഉണ്ടായിരുന്നിട്ടും അതിൽ ഒരു ചില്ലാ ചാപല്യം എനിക്കുണ്ടായി. നമ്മൾ രണ്ടാളുടേയും ദുർദ്ദശ നീങ്ങിപ്പോയല്ലോ.

രണ്ടാളും ശാന്താദേവിയുടെ വസതിയിൽ എത്തി. സുകുമാരി അകത്തു കടന്ന്:—"എൻെറ അജ്ഞാതവാസത്തിൽ പുത്രീനിൎവ്വിശേഷം സ്നേഹിച്ചും സമയോചിതംപോലെ വേണ്ട ഉപദേശങ്ങൾ തന്നും എന്നെ രക്ഷിച്ച അമ്മയെ വിട്ടുപിരിയേണ്ടി വന്നതിൽ വളരെ വ്യസനിക്കുന്നു. ഞാൻ ഇതാ യാത്രയായി. സ്വഭവനത്തിലേയ്ക്കാണു പോകുന്നത്. താമസിയാതെതന്നെ എനിക്ക് അമ്മയെ വീണ്ടും സന്ദൎശിക്കുന്നതിനും എൻെറ ജീവാവസാനംവരെ ഈ മാതൃലാളനാസുഖം അനുഭവിക്കുന്നതിനും ജഗദീശ്വരൻ സഹായിക്കുമെന്നുള്ള ദൃഢവിശ്വാസം എന്നെ ഈ അവസരത്തിൽ ആശ്വസിപ്പിക്കുന്നു. തൽക്കാലം സമയക്കുറവുകൊണ്ട് ഒന്നും പറയുന്നില്ല.

ശാന്താ:—തിരിയെ ഭവനത്തിൽ ചെന്നു ചേരുന്നതിന് സംഗതിയായത് ചാരിതാൎത്ഥ്യജനകം തന്നെ. എനിക്കിനി എപ്പോൾ കാണാനിടയാകും എന്ന പറഞ്ഞു തീരുന്നതിനു മുൻപുതന്നെ അവരുടെ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു.

അധികതാമസംകൂടാതെ ഞാൻ അമ്മയെ സന്ദൎശിക്കും എന്നപറഞ്ഞു സുകുമാരി യാത്ര തിരിച്ചു.

സുകു:—ഞാൻ നേരിട്ട് അച്ഛന്റെ ഗൃഹത്തിലേയ്ക്കു വരുന്നില്ല. മനസ്സിനു കുറെ സ്വാസ്ഥ്യതയുണ്ടാകുന്നതുവരെ ഞാ.......വല്ല വിരോധവുമുണ്ടോ? പക്ഷെ അതു് അമ്മയ്ക്കു് അത്ര രസമായിരിക്കയില്ലായെന്നു തോന്നുന്നു.

ചന്ദ്രസേനൻ:— എന്റെ ബംഗ്ലാവിൽ താമസിച്ചുകൊള്ളു. ഞാൻ താമസം അമ്മയും ഒന്നിച്ചു ആയ്ക്കൊള്ളാം. എന്നെക്കൊണ്ടുള്ള ബാധയുണ്ടാവുകയില്ല. ആവശ്യപ്പെട്ടാലെ വരികയുള്ളു എന്നു പറഞ്ഞു് രണ്ടാളും വണ്ടിയിൽ കയറി.

—(൧)—

# അദ്ധ്യായം ൩൦.



"നാഥ! നീ ഖേദിയാതെ വരിക, വരിക, നിൻ ദുർദ്ദശാം നീക്കി നിന്റെ
പാദൌ സംവാഹയാമി പ്രണയിനി നയനേ മാകുരു ബാഷ്പപൂരം."

"പുത്രിക്കുള്ളോരു സൽഗുണങ്ങളഖിലം കേട്ടിട്ടു സന്തുഷ്ടനായ്
ഗാത്രാന്തേട്ടിവിച്ചു മുങ്ങിയധികം പൊങ്ങുന്ന ബാഷ്പത്തിലും."

സുകുമാരിയെ തന്റെ ബംഗ്ലാവിൽ കൊണ്ടാക്കി അവളുടെ സൗകൎയ്യത്തിനു വേണ്ട ഏൎപ്പാടുകൾ ചെയ്തിട്ട് ചന്ദ്രസേനൻ പുഷ്കരിണിയിലേയ്ക്കു പോയി. അദ്ദേഹം അവിടെ എത്തിയപ്പോൾ ഒരു ബഹളം തന്നെ. ഭൃത്യന്മാർ പരിഭ്രമത്തോടു് അങ്ങോട്ടുമിങ്ങോട്ടും ഓടുന്നു. ഡാക്ടരെ കൂട്ടിക്കൊണ്ടു വരാൻ ആരം പോകുന്നു. ചന്ദ്രസേനൻ നേരെ പ്രഭുവിന്റെ മുറിയിലേയ്ക്കു ചെന്നു.

ഭൃത്യൻ:—യജമാനന്, അന്ന് യാത്ര പറഞ്ഞു പിരിഞ്ഞതു മുതൽ നേരെ സുഖമില്ലാണ്ടായി. എന്തൊ ഒരു ഭ്രമം വർദ്ധിച്ചു. ആരോ തേജസ്വിയായ ഒരാൾ സമീപത്തു ചെന്ന് രണ്ടു കണ്ണുകളിലും എന്തോ രസം ഒഴിച്ചിട്ടുപോയതായി പറയുന്നു. എന്നാൽ അതു് കണ്ണുകളിൽ നിന്നും ഒഴുകിയിരിക്കുന്ന ലക്ഷ്യങ്ങളുണ്ടായിരുന്നു. ആളിനെ ഞങ്ങൾ ആരുംതന്നെ കാണുകയുണ്ടായില്ല. രണ്ടു നേത്രങ്ങൾക്കും വലുതായ വ്യത്യാസം നേരിട്ടിട്ടുണ്ട്. സദാ വെള്ളം ഒഴുകുന്നുണ്ട്. വേദനയുണ്ടായിരുന്നു. ഇന്നലെ മുതൽ ഇല്ല. എങ്കിലും അദ്ദേഹത്തിന്റെ പ്രാണസങ്കടം ആൎക്കും കാണുക വയ്യ. കൂടക്കൂടെ ഭ്രാന്തനെപ്പോലെ അതെന്താ വെളിച്ചം കാണുന്നല്ലൊ. ആരു് അങ്ങോട്ടു ക

ടന്നുപോയി. ഇന്നാരല്ലെ ഇങ്ങനെ ചോദിക്കുന്നു. ഞങ്ങൾക്ക് ഒന്നും അറിവാൻ വയ്യ. പുത്രിയെ കാണാതെ കിടന്നുഴലുകയായിരിക്കാം. അധികം ദീൎഘമില്ല. വല്ലാതെ ക്ഷീണിച്ചു കിടക്കുന്നു. സംസാരിക്കുന്നില്ല.

ചന്ദ്ര:—ഞാൻ സുകുമാരിയെ കണ്ടു. സൗഖ്യംതന്നെ എന്നു മെല്ലെ പറഞ്ഞു.

പ്രള:—പെട്ടെന്നു എഴുനീററിരുന്ന് എന്റെ ഓമന എവിടെ എന്നു ചോദിച്ച് രണ്ടു കൈകളും നീട്ടി. അടുത്തുവരു എന്നു സഗൽഗദം പറഞ്ഞു.

ചന്ദ്ര:—ഇപ്പോൾ ഇവിടെയില്ല. എന്റെ ബംഗ്ലാവിൽ താമസിക്കുന്നു. വേണ്ട സൌകൎയ്യങ്ങൾ ചെയ്തുകൊടുത്തിട്ടുണ്ട്.

പ്രതാ:—ചന്ദ്രസേനാ, എന്റെ കുട്ടി എവിടെ? സത്യം പറയൂ. എന്നെ വഞ്ചിക്കരുതേ? അവൾ ജീവിച്ചിരിപ്പുണ്ടോ? എനിക്കു ഒന്നു കണ്ടിട്ടുടൻ മരിച്ചാലും മതി. ഞാൻ അത്ര നിന്ദ്യനും ദുർഭഗനുമാ[illegible]ണ്. ഞാൻ എന്റെ പ്രിയപുത്രിയെ എത്രമാത്രം ദ്രോഹിച്ചു. എന്റെ വാക്കുകളും പ്രവൃത്തികളും ക്ഷന്തവ്യമല്ല. എന്റെ ദ്രോഹങ്ങൾ ഒക്കെ ക്ഷമിച്ച് എന്നെ സമാശ്വസിപ്പിക്കാൻ പറയൂ. എന്റെ കുട്ടി എവിടെ? എന്റെ ഓമന അടുത്തുവരു. എന്റെ ചാപല്യങ്ങൾ ക്ഷമിക്കു. ഞാൻ വയസ്സനല്ലെ? എന്റെ കുട്ടിയെ ഒന്നു തലോടട്ടെ! എന്റെ ചന്ദ്രസേനാ! എന്റെ കുട്ടിയുടെ മുഖം ഒന്നുകൂടി കാണ്മാൻ ദൈവം എന്നെ അനുഗ്രഹിച്ചിരിക്കുമോ? നിങ്ങൾ എന്നോടു യാത്ര പറഞ്ഞുപോയ നാൾമുതൽ ക്രമേണ എന്റെ കാഴ്ച കുറവരുന്നു. ഇപ്പോൾ നിങ്ങളുടെ മുഖം കാണാം. എന്റെ കുട്ടിയുടെ മുഖകമലം ഞാൻ ഒന്നുകൂടി കാണട്ടെ. അടുത്തു വരാൻ പറയൂ എന്നു ഉൽക്കണ്ഠയോടുകൂടി പറഞ്ഞു.

ചന്ദ്ര:—ഇപ്പോൾ ഇവിടെയില്ല. ഞാൻ പോയി കൂട്ടിക്കൊണ്ടു വരാം. സുകുമാരിക്ക് ഇവിടെ കടക്കുന്നതിനു മടിയുണ്ട്. അവിടത്തെ അനുചരന്മാരും മററും ഇവിടെയുള്ള സ്ഥിതിക്ക് സുകുമാരിയുടെ ആഗമനം അവൎക്ക് അത്ര സുഖകരമായിരിക്കില്ല. അതാണ് അവിടെ താമസിച്ചത്.

പ്രതാ:—ഞാൻ അനേകം പ്രാവശ്യം എന്റെ തെററുകളെ ക്ഷമിക്കാൻ പ്രാൎത്ഥിക്കുന്നു. ഞാൻ എന്റെ പുത്രിയെ അവിശ്വസിച്ച് അപയശസ്സിനും നാശത്തിനും ഇരയായിത്തീൎന്നു. ചന്ദ്രസേനൻ പോയ

ദിവസം രാത്രി എനിക്ക് ഒരു ദിവ്യദൎശനം ലഭിച്ചു. "എന്റെ പുണ്യവതിയായ പുത്രിയുടെ സൽക്കൎമ്മഫലം ഹേതുവാൽ നിനക്കു വീണ്ടും കാഴ്ച ലഭിക്കുന്നു" എന്നു പറഞ്ഞു് തേജസ്വിയും ദീൎഘകായനുമായ ഒരു ദിവ്യപുരുഷൻ എന്റെ കണ്ണുകൾ പിടിച്ചു തുറന്ന് ഓരോ തുള്ളി രസം എന്റെ കണ്ണുകളിൽ ഒഴിച്ചു. അരനിമിഷം കഴിഞ്ഞപ്പോൾ അതിയായ വേദന തുടങ്ങി. മൂന്നു ദിവസം മൂന്നു യുഗമായിരുന്നു. എന്റെ ജീവൻ ജഡംവിട്ടു സഞ്ചരിക്കുകയോ—എന്റെ പുത്രിയുടെ താപാഗ്നി എന്നെ ദഹിപ്പിക്കയോ ആണെന്നു ഞാൻ തീച്ചപ്പെടുത്തി. ഈയിടെ അതൊക്കെ കുറഞ്ഞു. കാഴ്ചയുമുണ്ടു്, ചന്ദ്രസേനാ! ഞാൻ വിവശനാകുന്നു. എന്റെ കുട്ടിയെ തൽക്ഷണം കൊണ്ടുവരിക.

ചന്ദ്ര:—ഞാൻ പോയി കൊണ്ടുവരാം എന്നു പറഞ്ഞു് അവിടെ നിന്നും പിരിഞ്ഞു.

* * * *

ചന്ദ്രസേനൻ എത്തിയ വിവരം സുകുമാരിയെ ധരിപ്പിക്കാൻ ദാസിയോടു പറഞ്ഞു. സുകുമാരി പലവിധമായ സങ്കടങ്ങൾകൊണ്ടു വിവശയായി കിടക്കുകയായിരുന്നു. ചന്ദ്രസേനനെ അകത്തേയ്ക്കു വിളിച്ചു. ചന്ദ്രസേനൻ ആ കിടക്കയിൽ കിടക്കുന്ന മനോഹരാംഗിയുടെ പാരവശ്യം കണ്ടു് വിഷണ്ണനായി. "പ്രിയെ! ഞാൻ പുഷ്കരിണിയിൽ നിന്നും വണ്ടി കൊണ്ടുവന്നിട്ടുണ്ടു്. വേഗം പോയി പിതാവിനെ സന്ദശിക്കുക. അദ്ദേഹം വളരെ താപത്തോടെ ഭവതിയുടെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്നു. ഇനി അധികം ക്ലേശിപ്പിക്കുന്നതു് ധമ്മമല്ല. എണീക്കു; പിതാവിന്റെ ദയനീയാവസ്ഥ കണ്ടാണു് ഞാൻ വീണ്ടും വന്നുപദ്രവിക്കുന്നതു്.

സുകു:—എന്റെ സ്ഥിതിയും അപ്രകാരംതന്നെ. കുറച്ചു കഴിയട്ടെ.

ചന്ദ്രസേനൻ അകലെയുള്ള ഒരു കസേരയിൽ ഇരുന്നു. സുകുമാരിക്കു വിചാരം ക്രമേണ ക്ഷീണം അധികരിച്ചു സംഭ്രമം വർദ്ധിച്ചു. ദേഹം വിയൎത്തു് മഞ്ഞുകട്ടിപോലെയായി. പിതൃസന്നിധിയിൽ ചെന്നാലുണ്ടാകാവുന്ന കഷ്ടങ്ങൾ എന്തെല്ലാമൊ? ഈ വിചാരങ്ങൾകൊണ്ടു് സുകുമാരി നിശ്ചലയായി കിടന്നു.

ചന്ദ്രസേനൻ അടുത്തുചെന്നു് സുകുമാരീ! പ്രിയേ! എന്താ ഇതു്. എണീക്കുന്നില്ലെ? പുഷ്കരിണിയിൽ പോകണ്ടെ? എന്നു ചോദിച്ചതിനുത്തരം ഒന്നും ഉണ്ടായില്ല. സുകുമാരി കണ്ണുകൾ അടച്ചു കിടക്കുകയായിരുന്നു.

ചന്ദ്രസേനൻ വീണ്ടും അടുക്കൽച്ചെന്ന് പ്രിയെ! എണീക്കു. പ്രഭു കാത്തിരിക്കുന്നു. അധികം വ്യസനിപ്പിക്കുന്നതു് ധർമ്മമല്ല എന്നു പറഞ്ഞു താങ്ങി ഇരുത്തി. ചന്ദ്രസേനൻ സുകുമാരിയുടെ താൽക്കാലികാവസ്ഥ കണ്ടു് വളരെ വിഷമിച്ചു.

സുകു:—എനിക്കു പിതാവിനെ കാണ്മാൻ ആഗ്രഹമുണ്ടു്. അച്ഛൻ സ്നേഹിക്കുമൊ എന്നു സംശയമാണു്. ഇന്ന് എൻെറ വിധി തീർച്ചയാകും.

ചന്ദ്ര:—സുകുമാരീ! എനിക്കു തനിച്ചു പോകാൻ ധൈര്യമില്ല. വരുന്നില്ലെ? ഭവതിയുടെ ഇഷ്ടംപോലെ ചെയ്യാം.........ചന്ദ്രസേനനു, പിതാവിനു കാഴ്ചയുണ്ടായ വിവരം സുകുമാരിയെ ധരിപ്പിക്കാനുള്ള മോഹം അതികലശലായി. പ്രിയെ! ഞാൻ വളരെ സന്തോഷകരമായ ഒരു ശുഭവർത്തമാനം പറയുന്നതായിരുന്നാൽ എനിക്ക് എന്തു സമ്മാനം തരുമെന്നു പുഞ്ചിരിയോടുകൂടി ചോദിച്ചു.

വ്രീളാനമ്രമുഖിയായി ശുഭവാർത്താശ്രവണത്തിലുള്ള താല്പര്യത്താൽ വിവിധവിചാരങ്ങളിൽ നിന്നും തെല്ലു വിരമിച്ചു. തൻെറ പിതാവിനു് കണ്ണിനു കാഴ്ച വീണ്ടും ലഭിച്ചുവെന്ന് ചന്ദ്രസേനനിൽ നിന്നും കേട്ടപ്പോഠം പിതാവും പുത്രിയും ഒരുപോലെ തങ്ങളേ ചുററിയിരുന്ന അന്ധകാരത്തിൽ നിന്നും പിരിഞ്ഞു് പ്രകാശമാനമായ ഏതോ പുതിയ ലോകത്തിൽ പ്രവേശിച്ചതുപോലെയും അവരംക്കു തോന്നാതിരുന്നില്ല. പിതൃഭക്തയായ ആ യുവതി സന്തോഷത്താൽ തന്നെത്തന്നെ മറന്ന് ചന്ദ്രസേനനൊരുമിച്ചു് തൽക്ഷണം പിതൃസന്നിധിയിലേയ്ക്കു തിരിച്ചു.

രണദേവൻ അവിടെയുണ്ടായിരുന്നു. ഇവരെ കണ്ട ക്ഷണത്തിൽ അയാഠം കറച്ചു മാറി പണ്ടത്തെ ഗർവ്വൊക്കെ ശമിച്ചപോലെ വിനീതനായി നിന്നു. സുകുമാരി പിതാവിൻെറ അടുക്കൽച്ചെന്നു വന്ദിച്ചു. പ്രഭു പൂർവ്വകഥയൊക്കെ മറന്നിട്ടു് സുകുമാരിയെ അടുത്തു ചേർത്തു നെററികയിൽ ചുംബിച്ചു് മകളേ, എൻെറ എല്ലാ വീഴ്ചകളേയും മറന്ന് എന്നെ പൂർവ്വസ്ഥിതിയിൽ നീ സ്നേഹിക്കണേ. ഞാൻ നിന്നെ തെററിദ്ധരിച്ചതിൻെറ ഫലം നന്നായിട്ടനുഭവിച്ചു എന്നു സഗൽഗദം പറഞ്ഞു് അവളെ അടുത്തുപിടിച്ചിരുത്തി ചന്ദ്രസേനനോടും ഇരിക്കാൻ പറഞ്ഞു.

സുകു:—അച്ഛൻ എന്നെ കാണാൻ താല്പര്യപ്പെടുന്നതായി ഇദ്ദേഹം പറഞ്ഞതിനാലാണു് ഞാൻ ഇങ്ങോട്ടു വന്നതു്. പക്ഷെ സർവ്വത്ര ദ്രോഹിച്ചു് ഗൃഹത്തിനു പുറത്താക്കി പോകുന്ന സ്ഥലത്തൊക്കെ പി

ന്നാലെ എത്തി എൻെറ കഥ കഴിക്കാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരുന്ന ഒരു പാതകിയുടെ മുമ്പിൽവച്ചു് എന്നെ കാണുമെന്നു് ഞാൻ വിചാരിച്ചിരുന്നില്ല. ഞാൻ എന്തായാലും ഇത്രയും കാലം ദുഃഖവും അപമാനവും കുറെ ഏറെ അനുഭവിച്ചു. ഇനി കൂടുതലായൊന്നും അനുഭവിപ്പാനില്ല. അച്ഛൻ എന്നിൽ നിന്നും അറിവാനാഗ്രഹിച്ച രഹസ്യം ഇദ്ദേഹത്തിൻെറ മുമ്പിൽവച്ചു പറയുന്നതിനു ഞാൻ സന്നദ്ധയാണു്. ഈ പുഷ്കരിണിയിൽ ഇളയമ്മ വന്നകാലം മുതൽ നടന്ന സകല ചരിത്രവും ഈ രണദേവൻ പ്രത്യക്ഷരം അച്ഛനോടു പറയണം. ഇനി ഞാനും ഈ കൂട്ടരും ഒന്നിച്ചുള്ള സഹവാസം പ്രയാസമാണു്. അച്ഛനു് അവരെ വിട്ടയയ്ക്കാൻ മനസ്സില്ലാത്തപക്ഷം ഞാൻ ഇതാ യാത്ര പറഞ്ഞു കഴിഞ്ഞിരിക്കുന്നു എന്നു് കുണ്ഠിതത്തോടുകൂടി പറഞ്ഞു. സുകുമാരിയുടെ നിറം രക്തവർണ്ണമായി. പ്രഭുവിൻെറ സ്ഥിതികണ്ടു് ചന്ദ്രസേനൻ അന്ധാളിച്ചു. ആ മുറി കേവലം നിശ്ശബ്ദമായി. എന്നാൽ ആ നിശ്ശബ്ദാവസ്ഥ ആപൽക്കരമായ ഭവിഷ്യത്തിൻെറ പുരോഗാമിയായിരുന്നതിനാൽ എല്ലാവരും ഭയവിഹ്വലരായി നിന്നു.

ഒടുവിൽ, ഭയാനകമായ മൌനവ്രതത്തെ ഭഞ്ജിച്ചുകൊണ്ടു് പ്രഭു ഗംഭീരസ്വരത്തിൽ രണദേവ, എൻെറ മകൾ പറഞ്ഞതു കേട്ടുവോ? നിനക്കു് എന്താണു പറയാനുള്ളതു്? പറയുക.

രണദേവൻ, പ്രഭുവിൻെറ പുറപ്പാടു ശുഭമല്ലെന്നുള്ള ദൃഢവിശ്വാസം തോന്നി, എങ്കിലും കഴിവുള്ളടത്തോളം ഇവിടെനിന്നും തപ്പിപ്പിഴയ്ക്കാനുള്ള മാർഗ്ഗം നോക്കണമെന്നു വിചാരിച്ചു് വിനീതനായിനിന്നു് പ്രഭോ! എനിക്കു വിശേഷാൽ ഒന്നും പറവാനില്ല. ഇവിടെ നടന്നിട്ടുള്ള സംഭവങ്ങളെ അപ്പഴപ്പോൾ ധരിപ്പിച്ചിട്ടുണ്ടു്. കശ്മലൻ അവിടത്തെ പരമ വൈരിയാണെന്നു് എനിക്കു് ഇയിടെ മനസ്സിലായി. അയാൾ നീലോല്പലത്തിനെ കബളിപ്പിച്ചു് കുറച്ചു ഉരുപ്പിക തട്ടിക്കൊണ്ടു പോയതായി കേൾക്കുന്നു.

പ്രഭു:—അതൊക്കെയിരിക്കട്ടെ! താൻ ആദ്യവസാനം കളവുകൂടാതെ പറയൂ. ഇല്ലെങ്കിൽ തക്ക ശിക്ഷയുണ്ടെന്നു കരുതിക്കൊള്ളൂ.

രണ:—അവിടന്നു് അങ്ങനെ നിർബന്ധിക്കുന്ന പക്ഷം ഞാൻ എല്ലാ സംഗതികളും വിശദമായി പറയാം. ശിക്ഷയ്ക്കു പാത്രം ആരാണെന്നു് ഒടുവിൽ തീരുമാനിച്ചാൽ മതിയാകും.

സുകുമാരി പുറകോട്ടു മാറിനിന്നു. മുഖം മ്ലാനമായി. രണദേവൻ പ്രസംഗം ആരംഭിച്ചു. സുകുമാരി കൈകൾ തിരുമ്മിത്തുടങ്ങി.

രണദേവൻ:—[പുഷ്പരസത്തോടെ] പ്രഭോ! ഞാൻ എല്ലാ ഭാഗവും പറയണമെന്നു നിർബ്ബന്ധമുണ്ടോ?

പ്രഭു:—താൻ യാതൊന്നും മറച്ചു വയ്ക്കരുത്.

രണ:—സുകുമാരി ബിലാത്തിയിൽനിന്നും മടങ്ങി എത്തിയ ഉടൻ നീലോല്പലവും ഞാനും സുകുമാരിക്കു വളരെ പ്രത്യേകമായിരുന്നു. അപ്പോൾ അതിരൂപലാവണ്യവും സൌശീല്യവും ഉള്ള ഒരു പെൺകുട്ടിയോട് ചന്ദ്രസേനനു വളരെ പ്രേമമുണ്ടെന്ന് സുകുമാരി എങ്ങനെയോ ധരിച്ചിരുന്നു. അതിനെ സംബന്ധിച്ച് കുണ്ഠിതപ്പെട്ടു കൊണ്ടിരിക്കുക പതിവായി. ഒരു ദിവസം ഞങ്ങൾ എല്ലാവരുംകൂടി ഇവിടെ അടുത്തുള്ള വനത്തിൽ വച്ച് ഒരു വനഭോജനം നടത്തി. അതിന് ആ പെൺകുട്ടിയും സന്നിഹിതയായിരുന്നു. അവൾ നീലോല്പലത്തിന്റെ പ്രത്യേക സുഹൃത്താണ്. അസൂയാകലുഷയായ അവിടത്തെ പുത്രി വിഷംകൊടുത്ത് ആ യുവതിയെ കൊന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. സുകുമാരി ഈ ദോഷപ്രഖ്യാപനം കേട്ട് സ്തബ്ധയായി നിന്നു.

പ്രതാ:—അയ്യോ! എന്റെ കുട്ടി ആ കഠിനകൃത്യം ഒരിക്കലും ചെയ്യുകയില്ല; ഒരിക്കലും ഇല്ല. അത് അവാസ്തവമാണ് എന്നു പറഞ്ഞു ഇരുന്നസ്ഥലത്തു തന്നെ വീണു. ഛെ ഛെ! ഈ വയസ്സിനിടയിൽ എന്തെല്ലാം അനുഭവിച്ചു. ഇതെന്തൊരാശ്ചര്യം. എന്റെ കുട്ടി കൊലചെയ്തു എന്നാണൊ പറയുന്നതു്?

രണ:—അതെ! എന്നിട്ട് ഞങ്ങൾ അവിടത്തെ ഓർത്ത് അതിനെ പുറത്താക്കാതെ ഇത്ര കാലം മറച്ചു വച്ചുകൊണ്ടിരുന്നു. ഇപ്പോൾ അതൊക്കെ പുറത്താകേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു. ഉപകാരം ചെയ്തവൎക്ക് അപകാരം നേടുകയാണ്. ദ്രോഹകൃത്യം എത്രകാലം നിലനിൽക്കും. അവിടത്തെ പുത്രി ഒരു പ്രതികാരദേവതയാണ്. അന്നു രാത്രി തമ്മിൽ കണ്ടുമുട്ടിയതുമുതൽ ഇവൾക്ക് എന്നോടു വളരെ ദ്വേഷമുണ്ട്. ഞാൻ കണ്ടതൊക്കെ ഇവിടെ ധരിപ്പിച്ചു എന്നുള്ള ക്ഷോഭമാണ്. "താൻ പുറത്തു പറഞ്ഞതിന് എന്തെങ്കിലും തന്നെ അകപ്പെടുത്തിയേയ്ക്കാമെന്നു ശപഥം ചെയ്തു. ആ ശപഥം ഇതാ നിറവേറുന്നു." എത്രയോ വളരെ ഗൂഢമായി വച്ചിരുന്ന ഈ രഹസ്യത്തെയാണ് അവിടന്നു പലപ്രാവശ്യവും ചോദിച്ചിട്ടും ഒഴിഞ്ഞു പറഞ്ഞു തള്ളിക്കളഞ്ഞതു്.

സുകുമാരി:—[ചന്ദ്രസേനന്റെ മുഖത്തുനോക്കി ആ മുഖത്തുനിന്നും നിർഗ്ഗമിച്ച പ്രക്ഷോഭത്തെ കണ്ടു വിവശയായിയെങ്കിലും ദൃഢചിത്ത

ത്തോടെ എഴുന്നേറ്റുകൊണ്ട്] അച്ഛാ, ഇയാൾ പറയുന്നതു മാത്രം കേട്ട് ഒന്നും തീരുമാനിക്കരുതേ! ഈ കൃത്യം നടന്നതു വാസ്തവമാണ്. പക്ഷെ ഞാൻ സർവ്വഥാ നിർദ്ദോഷിയാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു. ഈ നീചസഹവാസത്താലുണ്ടായ ദുരഭിമാനം ഹേതുവാൽ ഞാൻ എന്റെ പിതാവിനോടു പറയാതിരുന്നു. അതിനുമാത്രം ഞാൻ വേണ്ടടത്തോളം കഷ്ടം അനുഭവിച്ചു.

പ്രതാ:—കുട്ടീ! ക്ഷമിക്കു. രണദേവൻ എല്ലാം പറഞ്ഞുതീരട്ടെ. പിന്നീടുണ്ടായതു് എന്തെല്ലാമാണ്. വിവരിച്ചു പറയുക.

രണ:—ഞാൻ പറഞ്ഞില്ലേ? ആ യുവതിയുടെ ആഹാരത്തിൽ വിഷം ചേർത്തുകൊടുത്തു. അതു് സുകുമാരിയുടെ കടുംകയ്യാണ്. ഹാ! ഭയങ്കരംതന്നെ. ആ തരുണീരത്നം ഉടൻ യമലോകത്തേയ്ക്കു തിരിച്ചു. പിന്നീട് ഞങ്ങൾ എല്ലാവരും കൂടി പുറത്താക്കാതെ ആ സ്ത്രീയുടെ ജഡത്തെ ആ വനത്തിനുള്ളിൽതന്നെ സ്ഥാപിച്ചു് കുറെ ഉണക്ക ഇലകൾ വാരി ആ സ്ഥലത്തു കൂട്ടിയിട്ടുപോന്നു. ഞങ്ങൾ പുറത്താക്കിയിരുന്നുവെങ്കിൽ പുത്രിയുടെ കഥ എന്തായിത്തീരുമായിരുന്നു. ഇപ്പോൾ മുമ്പിൽ വന്നു നിൽക്കുമോ? മഹാ ദ്രോഹിയാണ്. ആ പ്രവൃത്തിയെപ്പററി ആർക്കും വിചാരിക്കപോലും വയ്യ. അവിടത്തേതന്നെ രാവും പകലും ഒരുപോലെ ഞാൻ എത്ര ജാഗ്രതയായിട്ടാണു സൂക്ഷിച്ചുപോന്നതു്. എനിക്കു് അവിടത്തെ പുത്രിയിൽ തീരെ വിശ്വാസമില്ലായിരുന്നു. നീലോല്പലത്തിനും ഈ ഭയം നന്നായുണ്ട്.

സുകു:—അച്ഛാ, എന്റെ ഭാഗംകൂടി കേൾക്കണേ! അന്നു രാത്രി ചെയ്ത തീരുമാനംപോലെയാണെങ്കിൽ ഞാൻ ചുററിപ്പോകും.

രണ:— [നിന്ദാരസത്തോടെ] ആട്ടെ, ഈ പറഞ്ഞതൊക്കെ കളവാണെന്നു സ്ഥാപിച്ചാലും നിങ്ങളുടെ സ്വന്തം കൈയ്യുടയിലുള്ള ആ കത്തു് ഇന്നും സൂക്ഷിച്ചുവെച്ചിട്ടുണ്ട്. അതും നിഷേധിക്കുമോ? അതിനു ധൈര്യമുണ്ടോ?

സുകു:—എന്റെ കൃത്യങ്ങളെ ഒന്നും ഞാൻ നിഷേധിക്കുന്നില്ല. താൻ ഭീരുവും നിന്ദ്യനുമാകകൊണ്ട് ആത്മരക്ഷയ്ക്കുവേണ്ടി ഓരോന്നു കെട്ടിച്ചമച്ചുകൊള്ളു. സത്യം വെളിപ്പെടും; തീർച്ച തന്നെ. അപ്പോൾ തന്റെ ചാട്ടവും ഓട്ടവുമൊക്കെ അവസാനിക്കും. പെട്ടി തുറന്നു പണങ്ങളും പ്രമാണങ്ങളുമൊക്കെ കൈയ്യിലാക്കിക്കൊണ്ട് അച്ഛനോടു

ഞാനാണെന്ന പറഞ്ഞു ധരിപ്പിച്ചില്ലെ. ഇളയമ്മയും താനും കൂടി കള്ള ഒപ്പു വച്ച് ബാങ്കിൽ നിന്നും ഉറുപ്പിക എത്രായിരം തട്ടിച്ചു? അച്ഛൻെറ ഓജസ്സ കുറഞ്ഞു. ഇവരുടെ അധികാരം കൂടി. ഞാൻ പറഞ്ഞാൽ അച്ഛൻ വിശ്വസിക്കയില്ല എന്ന വരും. എങ്കിലും ഞാൻ ഒരു നല്ല സന്ദർഭം നോക്കിയിരിക്കുകയായിരുന്നു. ദൈവഗത്യാ ഇങ്ങനെ ഒക്കെയാണു കലാശിച്ചത്. ഇനിയെല്ലാം താനെ പുറത്തായിക്കൊള്ളും.

രണ:—അതെ, അതെ. രാപ്പകൽ പ്രഭുവിൻെറ അടുക്കൽ ഇളയമ്മയെപ്പററി ദൂഷ്യം പറഞ്ഞുകേൾപ്പിച്ച് അവരെ ഒററക്കാശു കൂടി തൊടീക്കാതെ സകലതും കൈവശമാക്കിയില്ലെ? അതു ന്യായംതന്നെ.

സുക:—മതി, മതി. എൻെറമേൽ ആരോപിതമായ കുററം ഇന്നതാണെന്നും അതിനെ തെളിയിക്കാനുള്ള ദുസ്സാധത എത്രമാത്രമുണ്ടെന്നും എനിക്കു നല്ലപോലെ അറിയാം. ഗുണദോഷപരിജ്ഞാനമില്ലാത്ത ബാലയായ എന്നെ കുടുക്കിലകപ്പെടുത്തി ഭീഷണികൊണ്ട് ഇത്രയും നാൾ അമർത്തിവച്ചുകൊണ്ടു ഇപ്പോൾപോലെ നിങ്ങൾ ചെയ്തുപോന്ന അക്രമത്തിന് കയ്യും കണക്കുമുണ്ടോ? ഇനി അതത്ര സുസാദ്ധ്യമല്ലെന്ന് അറിഞ്ഞുകൊൾക. ദൈവം കുററംചെയ്തവൎക്കു തക്കതായ ശിക്ഷ കൊടുത്തുകൊള്ളും.

ചന്ദ്രസേനൻ തൻെറ പ്രേയസിയുടെ അടുത്തു ചെന്ന്— പ്രിയെ! നടന്ന വസ്തുത തുറന്നു പറയൂ. സംശയിക്കാനില്ല. ഞാനടുത്തില്ലേ? ഇവരെ എന്തിന് ഇനിയും ഭയപ്പെടുന്നു എന്ന് പ്രേമപൂർവം അവളുടെ കൈകളെ അമർത്തിക്കൊണ്ടു പറഞ്ഞു. സുകുമാരിയുടെ മേൽ ഇപ്പോൾ ആരോപിതമായ കൃത്യം ചെയ്തിരുന്നാലും എൻെറ പ്രേമത്തിന് ഒരണുമാത്രം വ്യത്യാസം നേരിടുകയില്ല. പറയൂ. ഇതിനുമുമ്പ് എത്ര പ്രാവശ്യം ഞാൻ നിർബന്ധിച്ചു ചോദിച്ചു. സുകുമാരിയിലും സ്വല്പം വീഴ്ചയുണ്ട്. ഇല്ലെങ്കിൽ ഈ നീചന്മാർ ഇവിടെ ആധിപത്യം വഹിക്കുമോ? ഇനിയെങ്കിലും ചുമതല മറക്കാതിരിക്കു.

രണ:—നിങ്ങളുടെ പ്രാണേശ്വരി ചന്ദ്രമതിതന്നെ.

സുക:—അച്ഛാ! ഈ മനുഷ്യനാൽ എന്നിൽ ആരോപിക്കപ്പെട്ട കുററം പാപകരവും ഭയങ്കരവും ആണെങ്കിലും ഞാൻ ലേശം ഭയപ്പെട്ടിട്ടില്ല. ഞാൻ നിദ്രാസുഖമോ ശരിയായ ആഹാരമോ അനുഭവിച്ചിട്ട് എത്രകാലമായി എന്ന് ഈശ്വരനു മാത്രമെ അറിഞ്ഞുകൂടു. ബില്ലാ

ത്തിയിൽ നിന്നും മടങ്ങി എത്തിയപ്പോൾ ഈ കൂട്ടരുടെ വിക്രിയകൾക്ക തടസ്സം നേരിട്ടതിനാൽ ഇളയമ്മ നേരിൽ വിരസത ഭാവിച്ചു തുടങ്ങി. എന്നെ ഇവിടെ നിന്നും ബഹിഷ്ക്കരിക്കുന്നതിനു പല മാർഗ്ഗങ്ങളും ആലോചിച്ചതായി എനിക്കറിയാം. ഈ അപവാദവും അതിൽ ഒന്നായിരിക്കണം. അതുകൂടാതെ എന്റെ ജീവഹാനി വരുത്തുന്നതിനുംകൂടി പല സന്ദർഭങ്ങളിലും ഈ കൂട്ടർ ഉദ്യമിച്ചിട്ടുണ്ട്. ഞാൻ ലോകകാര്യങ്ങളിൽ അപരിചിതയാകയാൽ അവർ ഈ ചതിവിൽ എന്നെ അകപ്പെടുത്തി. എനിക്കു യാതൊരറിവും ഇല്ലാത്ത ഒരു സംഗതിയിൽ എന്നെ ഉൾപ്പെടുത്തിയപ്പോൾ, ഞാൻ ഉടൻ എന്റെ നിരപരാധത അച്ഛനേയും മറ്റും ധരിപ്പിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്യാത്തത് ഭോഷത്തമായി. ഈ വീഴ്ചയ്ക്കു ഞാൻ എന്താണു സമാധാനം പറയേണ്ടത്? പിന്നീടു ഹൃദയബോധം ഉണ്ടായപ്പോൾ ഞാൻ ഇവരെ പരിശോധിച്ചുതുടങ്ങി. സകല നടപടികളും ദോഷകരമാണെന്നു മനസ്സിലാക്കിയിട്ടാണു ഞാൻ ആ കൂട്ടത്തിൽ നിന്നും ഒഴിവാൻ ആഗ്രഹിച്ചത്. വിവരം അച്ഛനെ ധരിപ്പിക്കാൻ ധൈര്യമുണ്ടായില്ല. പ്രസ്തുതസംഭവത്തിന്റെ യാഥാർത്ഥ്യമാണിനി ഞാൻ പറയാൻ ഭാവിക്കുന്നത്. വനഭോജനത്തിന്റെ കാര്യം ഇയാൾ പറഞ്ഞുവല്ലൊ? അവിടെ ചെന്നപ്പോൾ "സുകുമാരി ഇവിടെ ഇരിക്കൂ" എന്നു പറഞ്ഞ് ഒരു വൃക്ഷച്ചുവട്ടിൽ എന്നെ ആക്കീട്ട് എല്ലാവരുംകൂടി വനത്തിനുള്ളിൽ ഉല്ലസിക്കാനായി പുറപ്പെട്ടു. അധികനേരം ആയിട്ടും ആരെയും കാണാതെ ഞാൻ ഇരുന്നു കുഴങ്ങി. ഞാൻ എണീറ്റു കുറച്ചുദൂരം ഇവരെത്തിരഞ്ഞു നടന്നു. കുറച്ചകലെയായപ്പോൾ രണദേവനും കുശലനുംകൂടി ഈ ഭക്ഷണസാധനങ്ങൾ വച്ചിരുന്ന സ്ഥലത്ത് എത്തിക്കഴിഞ്ഞിരുന്നു. ഞാൻ പിന്നെ ബാക്കിയുള്ളവരും ഒന്നിച്ചാണ് ഇവിടെ എത്തിയത്. സുധീരകുമാരൻ ഒരു വൃക്ഷത്തിന്റെ പൊത്തിൽനിന്നും ഇറങ്ങി ഞങ്ങളോടൊന്നിച്ചു ചേർന്നു. വിഷം ആരു ചേർത്തു എന്നും ആരെ ഉദ്ദേശിച്ചാണെന്നും നല്ല നിശ്ചയമില്ല. ഇവർ രണ്ടാളിൽ ഒരുവനായിരിക്കണം ആ നീചകർമ്മം ചെയ്തത്. മരിച്ചത് ആ നിർദ്ദോഷിയായ സ്ത്രീയും കുറ്റം സ്ഥാപിക്കപ്പെട്ടത് എന്നിലും ആണ്. ആ സ്ത്രീയുടെ മരണാവസ്ഥ ചിന്തിക്കുവാൻകൂടി വയ്യ.

രണ:—വളരെ ഭേഷ്. ഒരു വക്കീലായിരുന്നാൽ പണം കുറെ ഉണ്ടാക്കുമായിരുന്നു. എന്തു സാമർത്ഥ്യം? നല്ല വാഗ്മിതന്നെ.

ചന്ദ്ര:—താൻ ശബ്ദിച്ചുപോകരുത്. ആരുടെ മുമ്പിലാണു നിൽക്കുന്നത് എന്ന് ഓർമ്മിച്ചുകൊള്ളൂ.

രണ:—ആ കത്തു വരുത്തി വായിച്ചുനോക്കുക. അപ്പോൾ ഒക്കെ ശരിയാകും.

സുകു:—അതേ, ഇളയമ്മ എന്നെ കാണുമ്പോൾ ഒക്കെയും ചന്ദ്രബാബുവിനെപ്പററി ഓരോ ദോഷപ്രഖ്യാപനം ചെയ്ക പതിവായിരുന്നു. ചിത്രാംഗി എന്ന ആ മൃതയായ തരുണി അദ്ദേഹത്തിന്റെ ഹൃദയത്തെ കവൎന്നുകളഞ്ഞു. ഇനി നിന്റെ കാൎയ്യം അമാന്തമാണു് എന്നൊക്കെപ്പറഞ്ഞു എന്നെ ദ്രോഹിച്ചു. ഈ വാക്കു കേട്ടപ്പോൾ എന്റെ ബാലസ്വഭാവംകൊണ്ടു് അൎത്ഥവും ഇല്ലാതെ "ഞാനും ചിത്രാംഗിയും തമ്മിൽ പരസ്പരം സ്നേഹിച്ചിരുന്നിട്ടും ഈ വഞ്ചന എന്നോടു കാട്ടിയല്ലൊ, ഇവൾ മരിച്ചുപോയാലും വേണ്ടില്ല" എന്നു് എഴുതി. അതിന്നു് അൎത്ഥമുണ്ടോ വല്ല ഉദ്ദേശ്യവുമുണ്ടോ? എന്റെ ആത്മസ്നേഹിതയായ അവളുടെ മരണത്തെ ഞാൻ പ്രതീക്ഷിച്ചതേയില്ല. പ്രായക്കുറവുകൊണ്ടോ ദുൎബ്ബുദ്ധികൊണ്ടോ ഞാൻ ചെയ്ക കുററങ്ങളെ, ശാസിച്ചും വേണ്ട സദുപദേശം ചെയ്തും ഒരു മാതാവിന്റെ നിലയിൽ എന്നെ നന്നാക്കുവാൻ ചുമതലയുള്ള ഇളയമ്മയ്ക്കു് എന്റെ വിഷയത്തിൽ മുഖത്തു ചിരിയും ഹൃദയത്തിൽ കാളകൂടവുമാണെന്നുള്ള അവസ്ഥ സാധുവായ ഞാൻ ത്രികരണങ്ങളെക്കൊണ്ടും അപ്പോൾ അറിഞ്ഞിരുന്നില്ല. നടന്ന യഥാൎത്ഥം ഇങ്ങനെയാണു്. കുററക്കാരനെ സ്ഥിരപ്പെടുത്താൻ എനിക്കു നല്ല നിശ്ചയംപോരാ.

പ്രസ്താവമദ്ധ്യേ സുധീരകുമാരന്റെ പേരു കേട്ടപ്പോൾ ചന്ദ്രസേനനും കശ്മലന്റെ പേരു കേട്ടപ്പോൾ പ്രഭുവും ഒന്നു ഞെട്ടി. എന്നാൽ ആ സമയത്തു രണ്ടാളുടേയും ചേതോവികാരങ്ങൾ രണ്ടുതരത്തിലായിരുന്നു—ഒന്നു ഭയംകൊണ്ടും മറെറാന്നു സംഗതികൾ കുറെക്കൂടി വിശദമായി അറിയാമല്ലൊ എന്നുള്ള ഔത്സുക്യംകൊണ്ടും ആയിരുന്നു.

ചന്ദ്ര:—കഷ്ടം! ആ സ്ത്രീയെ ഞാൻ ഒരു ദിവസംപോലും കണ്ടിട്ടില്ല.

രണ:—എന്തു മനോധൎമ്മം.

സുകുമാരി:—ആ സ്ത്രീ പിടച്ചു മരിച്ചയുടനെ ഇവരെല്ലാവരും പരസ്പരം ചിലതൊക്കെ നയനങ്ങൾകൊണ്ടു് അഭിനയിച്ചു. ആദ്യമായി സംസാരിച്ചതു് ഇളയമ്മയായിരുന്നു. "സുകുമാരീ, നീ ഉദ്ദിഷ്ടകാൎയ്യം നിറവേററി ഇല്ലേ?" എന്നു ചോദിച്ചു. അപ്പോഴാണു എന്റെ കണ്ണിന്റെ മൂടൽ മാറിയതു്. ഇവക്കു് ഈ കുററം എന്നിൽ സ്ഥാപിക്കണമെന്നുദ്ദേശമുള്ളതായി എനിക്കു മനസ്സിലായി. ഞാൻ വല്ലാതെ

അന്ധാളിച്ചു ക്ഷീണിച്ചു വിയൎത്തു. "ദ്രോഹി നമ്മെ ചതിച്ചോ?" എന്നു രണദേവൻ ഉറക്കെ പറഞ്ഞു. എല്ലാവരും ഓരോ ഭാവപ്പകൎച്ചകൾ കാട്ടിത്തുടങ്ങി. കശ്മലൻ എന്നെ സഹായിക്കുന്ന മട്ടിൽ എന്തോ ചിലതൊക്കെ രണദേവന്റെ ചെവിയിൽ മന്ത്രിച്ചിട്ട് അവിടെത്തന്നെ ഒരു കുഴി കുത്തി ആ സ്ത്രീയെ വലിച്ചിട്ടു കുറെ ഉണങ്ങിയ ഇലകൾ തൂത്തു ശേഖരിച്ചു മീതെയിട്ടിട്ട് എല്ലാവരും യാത്രതിരിച്ച്, "ചെറുപ്രായംകൊണ്ടു അറിവില്ലാതെ ചെയ്തുപോയതാണ്. നാം പുറത്തു പറയുന്നതു് ഉചിതമല്ല" എന്നൊക്കെ പറഞ്ഞു് എന്റെ സംഭ്രമത്തെ വൎദ്ധിപ്പിച്ചു. ഞാൻ ഇവരുടെ വലയിൽ കുടുങ്ങി എന്നു തീച്ചപ്പെടുത്തി. ഈ കുററത്തിന് ഞാൻ പഴിയേറാല്ലോ എന്നുള്ള വിചാരം എന്നെ എന്തുമാത്രം പീഡിപ്പിച്ചിരിക്കണം. ഇതാണ് എന്റെ രഹസ്യം. സുധീരകുമാരൻ ഇവരെത്തുടൎന്നു നടക്കുകയാണെന്ന് എനിക്കു പലേ കാരണവശാലും അറിയാം. അദ്ദേഹത്തിനേ കണ്ടു ചോദിച്ചാൽ എല്ലാം വ്യക്തമായി പറയും. ഞാൻ ചില ഭാഗം വിട്ടുപോയി എന്നും വന്നേയ്ക്കാം. ഇങ്ങനെ കുറച്ചുകാലം കഴിഞ്ഞതിൽപിന്നീടാണ് ഒരു ദിവസം അച്ഛനും ഞാനും കൂടി നാണയം പരിശോധിച്ചുംകൊണ്ടിരുന്നപ്പോൾ ഞാൻ പെട്ടെന്നു പുറത്തിറങ്ങി പോയതു്. അന്ന് അച്ഛൻ എന്നോട് "നീ എന്നെ തനിച്ചാക്കീട്ടു പൊയ്ക്കളഞ്ഞല്ലോ. നീ എന്താ വല്ലാതെ പരിഭ്രമിച്ചിരിക്കുന്നതു്" എന്നു ചോദിച്ചില്ലേ? അതിനു ഞാൻ മറുപടി പറഞ്ഞില്ല. ഈയാൾ ഒരു പത്രം കൊണ്ടു കാട്ടി ഭീഷണി കൂട്ടി. ഇളയമ്മ ഈ കാൎയ്യങ്ങളിൽ സംബന്ധപ്പെട്ടിരിക്കുന്നതിനാൽ ഞാൻ എത്രതന്നെ പറഞ്ഞാലും, അവരെ വഷളാക്കാൻ ഞാൻ എടുക്കുന്ന വിദ്യയാണെന്നേ വരികയുള്ളൂ. എന്റെ ഭാഗ്യഹീനതകൊണ്ടു് അന്ന് അച്ഛൻ കേട്ടറിയാനേ ശക്തനായിരുന്നുള്ളൂ. ഞാൻ തനിച്ചും വൈരികൾ സംഘമായിട്ടും പോരേ........?

പ്രതാ:—നീലോല്പലം എവിടെയാണ്? കൂട്ടിക്കൊണ്ടുവരൂ.

രണ:—ഇവിടെയില്ല. രണ്ടാഴ്ച കഴിഞ്ഞിട്ടേ തിരിച്ചുവരികയുള്ളൂ.

പ്രതാ:—ഹാ! ഹാ! കൊള്ളാം. ഇതാകപ്പാടെ ഗൗരവമുള്ള സംഗതിയായിട്ടാണല്ലൊ പരിണമിച്ചിരിക്കുന്നതു്. എന്റെ ഭാൎയ്യ ഒരു സമയവും ഇവിടെ ഉണ്ടായിരിക്കയില്ല. ഞാൻ ആദ്യമേ ഗൗനിച്ചിരുന്നാൽ ഈ അപമാനകരമായ സംഗതിക്കു് ഇടവരികയില്ലായിരുന്നു. ആരവിടെ? ഉടൻ പോയി കൊണ്ടുവരട്ടെ!

രണദേവൻ വിറച്ചുതുടങ്ങി. പ്രഭോ, ഈ ദുഷ്പുത്രിയുടെ വാക്കു കേട്ടു് ഇളകരുതെ? സംഗതി മുഴുവനും അറിഞ്ഞിട്ടേ എന്തെങ്കിലും പ്രവൎത്തിക്കാവു. ഏതെല്ലാം പ്രകാരത്തിൽ മാനഹാനിയുണ്ടാക്കിത്തീൎക്കാമോ അതൊക്കെയും അവിടത്തെ പുത്രി ചെയ്തിട്ടുണ്ടു്. ഇവിടെ നിന്നും പോയതിൽ പിന്നീടു് എവിടെയെല്ലാം സഞ്ചരിച്ചു. ഒരു സഹായവും കൂടാതെ രജനീവിലാസത്തു ചെന്നു് അവിടെ ഒരുപാദ്ധ്യായിനിയായിരുന്നു. അവിടത്തെ കുടുംബഭരണം കയ്യേറ്റു്, ഒരു യുവാവിനെ വശത്താക്കി തുമ്പില്ലാത്ത നിലയിലായപ്പോൾ അവിടെ നിന്നും ആട്ടിപ്പുറത്താക്കി. ഇതിനിടയിൽ ഞാൻ അനേകം പ്രാവശ്യം അവിടത്തെ ഓത്തുതിയ്യെ ഭവനത്തിലേയ്ക്കു മടങ്ങിപ്പോരണമെന്നു യാചിച്ചു. ആ യുവാവിനെ കിട്ടാത്ത ദുഃഖം നിമിത്തം പനി പിടിച്ചു മരിക്കാൻ തുടങ്ങി. പിന്നെ ഒരു സ്ഥലത്തു കുറച്ചു കാലം വാടകയ്ക്കു താമസിച്ചു. ഈ കാലങ്ങളിൽ ഒക്കെ ഉപകാരം ചെയ്തു ഞാൻ പരമ ശത്രുവായിത്തീൎന്നു. സുകുമാരി ഇതൊക്കെ നിഷേധിക്കുമോ? അന്നു് ആ ഉദ്യാനത്തിൽ വച്ചുണ്ടായ നടപടി ഒരു കുലീനയ്ക്കൊത്തതാണോ?



സുകു:—ഇനി എന്തൊക്കെപ്പറഞ്ഞാലും എനിക്കു കൂസലില്ല. ഏറച്ചാടണ്ട. അടങ്ങു. തന്റെ സമയം അടുത്തു. ഈ വിദ്യകൊണ്ടൊന്നും രക്ഷയ്ക്കു മാൎഗ്ഗമില്ല. ഇനി അച്ഛനെ തനിച്ചുകിട്ടിയാലും പ്രയോജനമില്ല. അച്ഛ, ഞാൻ പറഞ്ഞതൊക്കെ സത്യമാണ്. എന്റെ ഹൃദയഭാരം ഒതുങ്ങി.

സുകുമാരി ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾ ഒരു ഭൃത്യൻ ബദ്ധപ്പെട്ടു വന്നു് "സുധീരകുമാരൻ വന്നുനിൽക്കുന്നു. എന്തോ അത്യാവശ്യം പ്രമാണിച്ചു്, ഉടൻ പോകണം. അതിനാൽ പ്രഭുവിനെ താമസമെന്ന്യേ, കാണേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞു. "വരാൻ പറയൂ." എന്നു പ്രഭു ഭൃത്യനെ അയച്ചു.

പ്രതാ:—ഇതൊരു നല്ല ശുഭലക്ഷണമാണല്ലോ. വരിക, വരിക.

സുമുഖനും ഉത്സാഹപ്രിയനും ആയ അദ്ദേഹം അടുത്തു വന്നു് ചന്ദ്രസേനന്റെ തോളിൽ കൈയിട്ടും കൊണ്ടു് എന്തോ കേസു വിചാരണ നടക്കുന്നതുപോലെ തോന്നുന്നല്ലോ എന്നു ചിരിച്ചുംകൊണ്ടു പറഞ്ഞു. ഈ സന്ദൎഭത്തിൽ ഞാൻ വന്നുപദ്രവിച്ചതിന്നു ക്ഷമായാചനം ചെയ്തുകൊള്ളുന്നു. പക്ഷേ, എനിക്കു് ഇവിടെ നിന്നും ഒരു പുള്ളിയെ അറസ്റ്റുചെയ്യാനുണ്ടു്. അതാണു് തിടുക്കത്തിൽ വന്നതു്. അതിന്നനുവദിക്കണം. അതു് കഴിച്ചിട്ടു് അല്പനേരം സംസാ

രിക്കാം എന്ന് പ്രതാപസേനൻെറ നേക്ക് നോക്കി പറഞ്ഞു. അവി ടെയുള്ളവർ ഒക്കെ വിഷണ്ണരായി പരസ്പരം നോക്കിത്തുടങ്ങി.

ചന്ദ്ര:—നിങ്ങൾ ഇപ്പോൾ വന്നതു് വളരെ സന്തോഷമായി. എനിക്കു ചില സംശയം നിവൎത്തിക്കാനുണ്ടു്.

സുധീ:—[കോപോജ്ജ്വലനായി] ഞാൻ വന്നതും നിങ്ങളുടേ കേസിനെ സംബന്ധിച്ചായിരിക്കണം. ഇവനാരാണോ നിങ്ങളുടെ എതുകക്ഷി?

പ്രതാ:—നിങ്ങൾ എൻെറ ഭാൎയ്യയേയും പുത്രിയേയും നല്ലപോലെ അറിയും ഇല്ലേ?

സുധീ:—ഓഹോ! വളരെ നല്ലപോലെ അറിയാം. പക്ഷെ വളരെ അലച്ചിലുള്ള ജോലിയായതുകൊണ്ടു് ഇവിടെ വന്നു സാവകാശമായി കാണുന്നതിനു സാധിച്ചിട്ടില്ലെന്നേയുള്ളു.

പ്രതാ:—എൻെറ കുട്ടിയുടെ മേൽ വലുതായ ഒരു കുററം രണദേവൻ സ്ഥാപിച്ചിരിക്കുന്നു. അതിൻെറ സത്യാവസ്ഥ എങ്ങനെയാണു് അറിയാമോ?

സുധീ:—അതിനെന്താ, പ്രയാസമൊന്നുമില്ലല്ലൊ. അവിടത്തേയ്ക്കു് ഇനിയും പുത്രിയെ അറിവാൻ കഴിയാത്തതു് ആശ്ചൎയ്യം തന്നെ. കുററക്കാർ അവർ തന്നെയാണു്. സുകുമാരി നിൎദ്ദോഷിയാണു്. ദോഷമിശ്രമല്ലാത്ത ഹൃദയമായതുകൊണ്ടു് പല ആപത്തിൽ നിന്നും രക്ഷപ്പെട്ടു. കഴിഞ്ഞ മാസത്തിൽ ഇക്കൂട്ടർ ആ വലിയ പുഴയിൽ പിടിച്ചു തള്ളിയില്ലേ? അന്നു് മരിച്ചുപോകേണ്ടതായിരുന്നു. ദൈവഗത്യാ ഞാൻ ഇവരെ തുടൎന്നുണ്ടായിരുന്നതിനാൽ ഉടൻ കൂടെ ചാടി രക്ഷപ്പെടുത്തി. ഈ പ്രസ്താവം ചന്ദ്രസേനനേയും പ്രതാപസേനനേയും അപഹൃതചിത്തരാക്കിത്തീൎത്തു.

പ്രതാ:—സുകുമാരി ഇക്കാൎയ്യം പറഞ്ഞില്ലല്ലോ. ഇതുപോലെ ഇനി പലതും കാണുമായിരിക്കാം. എൻെറ ഓമന മകളെ ജീവനോടുകൂടി കാണാൻ കഴിഞ്ഞില്ലേ? എൻെറ പുത്രി ഒരു പാതകിയല്ല എന്നുള്ളതു് തീൎച്ചയായതോടുകൂടി ഈ കൃത്യം ചെയ്തതാരാണെന്നറിവാൻ താല്പൎയ്യമുണ്ടു്. നിങ്ങളും ആ അവസരത്തിൽ അവിടെയുണ്ടായിരുന്നോ?

സുധീ:—ഉവ്വ്. ഞാൻ പന്ത്രണ്ടുകൊല്ലമായി ഇവരെ തുടൎന്നു നടക്കുകയാണു്. ഇവരുടെ സകല ചരിത്രവും അറിയാം. ഇവിടെ നടത്തിയ കൃത്യങ്ങളും ഒക്കെ അറിയാം. ഇവൎക്ക് എന്നെ വധിക്കണമെന്നുണ്ടായിരുന്നു. അതിലേയ്ക്കു നീലോല്പലത്തിനോടു പറഞ്ഞു് എന്നെയും പ്ര

ത്ര്യേകം ക്ഷണിപ്പിച്ചാണ് വനത്തിൽ പോയത്. പിന്നീടുള്ള കഥകൾ സുകുമാരി പറഞ്ഞിരിക്കുമല്ലൊ. ഞാൻ ഒരു വൃക്ഷത്തിന്റെ മെത്തിൽ കയറി ഒളിച്ചിരുന്ന് ഇവരുടെ ഗതി മനസ്സിലാക്കുകയായിരുന്നു. വനത്തിലേയ്ക്കു ക്ഷണിച്ചപ്പോൾതന്നെ ദുശ്ശങ്ക കടന്നുകൂടി. സുകുമാരി ഭക്ഷണസാധനങ്ങൾ വച്ചിരുന്ന സ്ഥലത്ത് ഇരുന്നു മുഷിഞ്ഞ് എണീററുപോയി. അപ്പോൾ രണ്ടുപേരും കശ്മലനുംകൂടി വന്നു ചുററും നോക്കി. കശ്മലൻ കുപ്പായത്തിന്റെ ഉള്ളിൽ നിന്നും ഒരു ചെറിയ കുപ്പി എടുത്ത് 'എന്തൊ ദ്രാവകം ആയിരിക്കണം.' വൃക്ഷത്തിന്റെ മറവിലായതുകൊണ്ട് നല്ലപോലെ കാണാൻപാടില്ലായിരുന്നു. ഉടൻ മററുള്ളവർ ഒക്കെ വന്നുചേർന്നതോടുകൂടി ഞാനും എത്തി. ഇവർ രണ്ടാളുംകൂടി പാത്രം നിരത്തിവച്ചു. ചിത്രാംഗിക്കു വച്ചിരുന്നതിന്റെ മുമ്പിൽ ഞാൻ ഇരുന്നു. അപ്പോൾത്തന്നെ ഭാവപ്പകർച്ച രണ്ടാൾക്കും ഉണ്ടായി. ഇവിടെയിരിക്കാം അത് ചിത്രാംഗിക്കാണു വച്ചിരിക്കുന്നത് എന്നു നിർബന്ധിച്ചു. ഞാൻ കൂട്ടാക്കാതെ അതിനെ ഭക്ഷിച്ചുതുടങ്ങി. ചിത്രാംഗി എനിക്കു വച്ചിരുന്ന പാത്രത്തിന്റെ മുമ്പിൽ ഇരുന്നു. ഏതാണ്ടുകുറേശ്ശം പലഹാരം ഒക്കെ തിന്നു. ചായകുടിച്ചു് ഒരു നിമിഷത്തിനിടയിൽ അവിടെയുണ്ടായ കാഴ്ച ഞാൻ എങ്ങനെ വർണ്ണിക്കും. ആ കുട്ടി കണ്ണുകൾ തുറിച്ചു ഛർദ്ദിച്ചു മേലൊക്കെ വലിച്ചുമാന്തി പ്രാണസങ്കടം അനുഭവിച്ച് പെട്ടെന്നു മരിച്ചു. അപ്പോൾ എനിക്കു പല സംശയങ്ങളും കടന്നുകൂടി. ഇത് വിഷം ചേർന്നതുതന്നെ എന്നു തീർച്ചപ്പെടുത്തി. അത് എന്നെ ദ്രോഹിക്കാനായിരുന്നതാണും. ഞാൻ ഒന്നും സംശയം ഉള്ളതായി നടിച്ചില്ല. അവരോടു യോജിച്ചിരുന്നതേയുള്ളു. കേസ്സ് ഫയൽചെയ്തു. ഇവർ രണ്ടുപേർക്കും എന്നോടു സൗഹാർദ്ദമില്ല. ഞാൻ അവരെ സൂക്ഷിച്ചു നടക്കുകയാണ് എന്നറിയാം. എനിക്ക്, സുകുമാരി അവിടെയുണ്ടായിരുന്നത് അത്ര നല്ലതായി തോന്നിയില്ല. ഇങ്ങനെയാണ് സംഭവിച്ചത്. അവിടത്തെ പുത്രി ഇവരിൽനിന്നും രക്ഷപ്പെട്ടു തിരിയേ ഇവിടെ വന്നുചേർന്നത് ചാരിതാർത്ഥ്യജനകംതന്നെ. ഞാൻ ഇങ്ങനെ സംഭവിക്കുമെന്നു വിചാരിച്ചിരുന്നില്ല. സുകുമാരിയെ വധിച്ചാൽ പിന്നെ ഇവിടെ രാജാവായിരിക്കാം. അതിനു പുഴയിൽ തള്ളിയിട്ടു.

രണ:—ഇവരൊക്കെ ഒന്നുചേർന്ന് അവിടത്തെ കബളിപ്പിക്കയാണ്. ഈ കൃത്യം ചെയ്തത് സുകുമാരിയും അതിനു സഹായികൾ ഇവരുമാണ്, അതേ!

സുധീ:—എനിക്ക് ഇവർ രണ്ടുപേരേയും ശരിയായവിധം ശിക്ഷിക്കുന്നതിന്ന വേണ്ട തെളിവുകൾ ഒക്കെ ശേഖരിച്ചുകഴിഞ്ഞു. ഇവനെ ഇപ്പോൾത്തന്നെ കോടതിയിലേയ്ക്കു അയയ്ക്കണം. കശ്മലനെ അറസ്റ്റ് ചെയ്യാനും ആളയച്ചിട്ടുണ്ട്. രണ്ടാളേയും ഇവിടെവച്ചു കാണാമെന്നു വിചാരിച്ചാണ് നേരെ ഇങ്ങോട്ടു പോന്നത്.

പ്രതാ:—[ക്രോധത്തോടേ] എന്റെ ഭാൎയ്യ ഇതിനൊക്കെ അനുകൂലിയായിരുന്നു ഇല്ലേ?

സുധീ:—ഞാൻ അതു പറയണമോ? വേണ്ടടത്തോളം ഒക്കെ തെളിഞ്ഞില്ലേ?

പ്രതാ:—എന്റെ പ്രിയ മകളെ, ഞാൻ എല്ലാം നല്ലപോലെ അറിഞ്ഞു. എന്റെ കുട്ടിയോടു ഞാൻ കാട്ടിയ കഠിനതയ്ക്കു എന്തുചെയ്താലും പാപശമനമാവുന്നതല്ല. ഞാൻ എങ്ങിനെ സഹിക്കും? ഒരു പിതാവിന്റെ ധൎമ്മംവിട്ട് നിന്നോടു കാഠിന്യം കാട്ടിയല്ലോ. കുട്ടീ, നീ ഏതെല്ലാംവിധത്തിൽ ഓരോ കഷ്ടങ്ങൾ അനുഭവിച്ചു. ഇതിനൊക്കെ എന്റെ മൗഢ്യമല്ലേ കാരണം. ആ പുഴയിൽ തള്ളിയിട്ട സമയം മരിച്ചുപോയിരുന്നാൽ പിന്നത്തെ എന്റെ അവസ്ഥ എന്തായിരിക്കും? ഞാൻ കാൎയ്യം അറിയാതെ ആട്ടി പുറത്താക്കിയല്ലോ........

സുകു:—കഴിഞ്ഞ കാൎയ്യത്തെപ്പററി ആലോചിച്ചു വ്യസനിക്കരുത്. അച്ഛന്റെ പുത്രി നിർദ്ദോഷിയാണെന്നറിഞ്ഞതുകൊണ്ട് സമാധാനം ലഭിച്ചുവല്ലൊ. എന്റെ അപരാധങ്ങളെ ഒക്കെ ക്ഷമിച്ച് അനുഗ്രഹിക്കണം എന്നു പറഞ്ഞ് പിതാവിന്റെ മുമ്പിൽ ചെന്നു വീണ്ടും നമസ്കരിച്ചു.

പ്രതാ:—കുട്ടീ! നീ എന്തു അപരാധം ചെയ്തു? എന്റെ അവിവേകംകൊണ്ടല്ലേ ഇത്രയും നേരിട്ടത്. എന്റെ ഓമനമകൾ എനിക്കു നഷ്ടമായി പോയിരുന്നുവെങ്കിൽ ഞാൻ എങ്ങനെ സഹിക്കും. എന്തിനായിട്ടു ജീവിച്ചിരിക്കണം എന്ന് അശ്രുപ്രവാഹത്തോടുകൂടി പുത്രിയുടെ ശിരസ്സിൽതൊട്ട് "എന്റെ ഓമന സകല സൗഭാഗ്യങ്ങളോടുംകൂടി ചിരകാലം ജീവിച്ചിരിക്കുമാറാകട്ടെ!" എന്നു ആശീർവദിച്ചു.

രണദേവനെ പിടിച്ച് പുറത്തുകൊണ്ടുവന്ന് നീ ആ സമ്മേളനത്തിന്റെ അന്നു രാത്രി മേശയിൽ നിന്നും എടുത്ത സാധനം ഒക്കെ എവിടെ? എന്നു സുധീരകുമാരൻ ചോദിച്ചു.

രണദേവൻ ഇടിത്തീവീണതുപോലെയായി. ഞാനല്ല സുകുമാരിയാണ് എടുത്തത്.

സുധീ:—[ഗംഭീരത്തോടെ] എന്തു്, ഓൎമ്മയായി സംസാരിക്കു. എവിടെ എടുക്ക.

രണ:—എല്ലാം എന്റെ കൈവശമില്ല. ചിലതൊക്കെ കശ്ശലന്റെ പക്കലാണ്.

സുക:—നിന്റെ കൈവശമുള്ളതു് എടുക്കുക. ആ സ്ത്രീയെ വഞ്ചിച്ചു് എത്ര ഉരുപ്പിക തട്ടി. അവരുടെ യശസ്സിനെ മലിനപ്പെടുത്തി ദ്രോഹിച്ചില്ലേ? സാധു അവരിനിയും വന്നില്ലേ?

രണ:—നീലോല്പലവും ഞങ്ങളോടൊന്നിച്ചു് കോടതിക്കുണ്ടോ?

സുക:—അതൊക്കെ ഞാൻ തീൎച്ചപ്പെടുത്തിക്കൊള്ളാം. എടുത്തതൊക്കെ ഇവിടെ തരിക എന്നു പറഞ്ഞു കൈനീട്ടി.

രണ:—ഞാ..........ൻ തരാം........എന്നെ വെറുതെ വിട്ടയയ്ക്കാൻ ദയവുണ്ടാകണെ? എന്നു വിറച്ചുംകൊണ്ടു പറഞ്ഞു. ഉടൻ ശിപായി കടന്നുവന്നു് കയ്യിൽ വിലങ്ങിട്ടു കൂട്ടിക്കൊണ്ടു പുറത്തിറങ്ങി. ഒരിക്കൽ പൂജ്യനായ രണദേവൻ ഇതാ ബന്ധിതാവസ്ഥയിൽ കിടപ്പായി. ലോകഗതികൾ ആശ്ചൎയ്യംതന്നെ!

മന്മഥകുമാരൻ, സുകുമാരിയുടെ മൃതശരീരം എടുത്തയുടനെ വ്യസനാക്രാന്തനായി മടങ്ങി സ്വഭവനത്തിൽ എത്തി.

രജനി:—കുട്ടീ! വല്ല വിവരവും അറിഞ്ഞോ? അവർ എവിടെയുണ്ടു്?

മന്മഥ:—ഞാൻ വിചാരിച്ചതുപോലെ തന്നെ ആ സ്ത്രീരത്നം വളരെ അഭിമാനവും ആഭിജാത്യവും ഉള്ളവളാണ്. ഈ അപവാദം അവൾക്ക സഹിക്കാൻ ത്രാണിയുണ്ടാകുകയില്ല. കഷ്ടം! അമ്മയ്ക്കു് ഇത്ര ബുദ്ധിശൂന്യത വന്നുവല്ലോ.

രജനി:—കാൎയ്യം പറയൂ. അവർ എവിടെയുണ്ടു്?

മന്മഥ:—ഇല്ല. ചരമഗതിയെ പ്രാപിച്ചു. ഇവിടെനിന്നുപോയി ശയ്യയിൽ വീണു. പിന്നെ എണീററിട്ടില്ല.

രജനിയുടെ ദേഹമാസകലം വിറച്ചു് സന്താപംകൊണ്ടു് ഒരക്ഷരംപോലും സംസാരിക്കാൻ കഴിഞ്ഞില്ല. ഞാൻ ഈ കഠിനപ്രവൃത്തിക്കു ഹേതുവായല്ലോ? എന്തുവേണ്ടു ദൈവമേ? ആ കുട്ടിയുടെ അകാലമരണത്തിനു് ഞാൻ കാരണഭൂതയായല്ലോ എന്നോൎത്തു് സ്തബ്ധയായി.

മന്മഥ:—എന്നെ ഒരു മാതാവിനെപ്പോലെ സദുപദേശങ്ങൾ തന്നും, ശാസിച്ചും എന്റെ നന്മയ്ക്കുവേണ്ടി പണിപ്പെട്ട ആ സുശീലയ്ക്കു് ഈ സമ്മാനം നല്കിയല്ലൊ. എനിക്കിപ്പോൾ സംഗതികളൊക്കെ മനസ്സിലായി. രണദേവനെ ഒരു നാഴികപോലും ഇവിടെ വച്ചേയ്ക്കാൻ പാടില്ല.

രജനി:—എന്നോട്ട് ഇതൊക്കെ പറഞ്ഞിട്ടു പോയതിൽ പിന്നീട് കണ്ടിട്ടില്ല. ഇവിടെയില്ലെന്നാണു കേൾക്കുന്നതു്. ഈ മഹാപാപം ചെയ്തുവല്ലൊ. ആ കുട്ടിയുടെ ആത്മാവു് എന്തുമാത്രം തപിച്ചിരിക്കണം. ഇതു് ആജീവനാന്തം മാറാത്ത ഒരു ദുഃഖമായിട്ടു തീൎന്നു. എങ്ങനെ സഹിക്കേണ്ടു ദൈവമേ!

മന്മഥ:—എനിക്കു് അവനെ കാണണം. അവൻ ഒരു മാസത്തിനിടയിൽ ഒരു കെട്ടുതെങ്ങാ പാട്ടം മുമ്പേരു കൊഴുവന്മാരോടു പറിക്കഴിഞ്ഞിരിക്കുന്നു. ഞാൻ പോയി വിവരങ്ങൾ ബാക്കിയുള്ളതും അറിഞ്ഞുവരട്ടെ എന്നു പറഞ്ഞു പുറത്തേയ്ക്കിറങ്ങിയപ്പോൾ രണദേവൻ ഒരു വലിയുംവീശി വേഷപ്രച്ഛന്നനായി മന്മഥനഭിമുഖമായി വരുന്നതു കണ്ടു. പഴയരീതിയിൽ കയ്യുംപിടിച്ചു് അകത്തു കൂട്ടിക്കൊണ്ടുവന്നു. മന്മഥനാഥൻ യജമാനന്റെയും രണദേവൻ ഭൃത്യന്റെയും സ്ഥാനത്തു നിലയായി. രജനിദേവിയും വന്നു കസേരയിൽ ഇരുന്നു. അമ്മെ! തേടിയ വള്ളി കാലിൽചുററി.

മന്മഥ:—എടാ മൂൎഖാ! മഹാദ്രോഹീ! നീ ആ സുചരിതയായ സ്ത്രീയെക്കുറിച്ചു ചെയ്ത ദോഷപ്രഖ്യാപനം ഞാൻകൂടി കേൾക്കട്ടേ? ഇതേവരെ എന്നെ സംബന്ധിച്ചു് നീ ചെയ്ത ദ്രോഹകൃത്യങ്ങൾ ഒരണുവും തെററാതെ അമ്മയെ പറഞ്ഞുകേൾപ്പിക്കുക. ഇല്ലെങ്കിൽ ഈ തോക്കിനു നീ ഇരയാണു്. അവിടെ വലിയ ബഹളം ആയി ആളും കൂടിത്തുടങ്ങി. ജീവഹാനി ഭയന്നു് വ്യത്യാസംകൂടാതെ രണദേവൻ ഒക്കെ പറഞ്ഞു കേൾപ്പിച്ചു. എല്ലാവരും വിസ്മയിച്ചു നിലയായി.

മന്മഥ:—അമ്മെ! എന്താ ബോദ്ധ്യമായൊ! നീ കുറച്ചുകാലം ഞങ്ങളെ ആശ്രയിച്ചു നിന്നതിനാൽ ഞാൻ നിന്നെ വിട്ടയയ്ക്കുന്നു. പൊയ്ക്കൊ; ഇനി ഇവിടെ കടക്കരുതു്.

രണദേവൻ ബുദ്ധി ക്ഷയിച്ചു് മന്ദം മന്ദം നടന്നതല്ലാതെ പോകുന്ന ലക്ഷണം കണ്ടില്ല.

മന്മഥ:—എന്താ കടന്നുപോകാത്തതു്?

രണ:—ഞാൻ ചെയ്ത സമസ്താപരാധങ്ങളും ക്ഷമിച്ച് എന്റെ ജീവനെ രക്ഷിക്കണം. ഞാൻ അഭയംപ്രാപിക്കാനായിട്ടാണ് വേഷം മാറി ഇവിടേയ്ക്കു പോന്നത്. അവിടന്ന് എന്നെ രക്ഷിക്കണം എന്നു നിലത്തുവീണു നിലവിളിച്ചു.

മന്മഥ:—എവിടെ നിന്നാണ് ഇപ്പോൾ വരുന്നത്?

രണ:—ഞാൻ തടവിൽ നിന്നും ചാടി പോന്നതാണ്. എന്നേയും കശ്മലനേയും മൂന്നു നാലു ദിവസത്തിനു മുമ്പ് തടവിലാക്കി. കശ്മലൻ പിറേറന്നു രാവിലെ കൈവശം ഉണ്ടായിരുന്ന വിഷം തിന്നു മരിച്ചു. എനിക്ക് വേറെ നിവൃത്തിമാർഗ്ഗം ഇല്ലാത്തതിനാൽ ഇവിടേയ്ക്കു പോന്നു. പൊന്നെജമാനനെ രക്ഷിക്കണേ!

മന്മഥ:—നീ രാജനീതിയും ലംഘിച്ചിരിക്കുന്നോ? ശരി. നിന്നെ ഇനി വിട്ടയയ്ക്കയില്ല. ആരവിടെ? പോലീസിന് ആളു പോകട്ടെ എന്നു പറഞ്ഞതും രണദേവന്റെ കൈയിലുണ്ടായിരുന്ന ഖഡ്ഗം മന്മഥകുമാരന്റെ നേർക്കയന്നതും ഒന്നിച്ചുകഴിഞ്ഞു. ദൈവഗത്യാ ഖഡ്ഗം തടഞ്ഞതിനാൽ അപകടം പററിയില്ല. അവിടെ നിന്നും അയാൾ പ്രാണരക്ഷയ്ക്കായി കുതിച്ചുചാടി ഒരു ഊടുവഴിയിൽക്കൂടി ഓടി വനത്തിൽ എത്തി. അപ്പോൾ മണി പത്തു കഴിഞ്ഞിരിക്കുന്നു. നക്ഷത്രങ്ങളുടെ പ്രകാശമല്ലാതെ വേറെ ഒരു വെളിച്ചവും ഇല്ല. കാർമ്മേഘപടലങ്ങൾ ഇടയ്ക്കിടെ ആ ചെറു വെളിച്ചത്തേയും മറയ്ക്കാതിരുന്നില്ല. "ഈശ്വരവിരോധികൾ ചെല്ലുന്നിടത്ത് ആപത്തും കൂട്ടമായി ചെല്ലുമല്ലൊ." മദ്യപന്മാരായ ഒരുകൂട്ടം കള്ളന്മാരുടെ കൈയിൽ രണദേവൻ അകപ്പെടുന്നതിന് അധികം താമസം വേണ്ടിവന്നില്ലെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

ഒന്നാമൻ:—ആരെടാ പോണത്? നില്ലവിടെ

രണദേവൻ ആ ആജ്ഞകേട്ട് വിറച്ചു നിശ്ചേഷ്ടനായി "ഞാൻ തന്നെ" എന്നു ഇടറിയ സ്വരത്തിൽ പറഞ്ഞു.

രണ്ടാമൻ:—അടുത്തുവന്ന് നിന്റെ മുഖമൊന്നു കാണട്ടെ എന്നുപറഞ്ഞുകൊണ്ട് രണദേവന്റെ തലയിൽ ഊക്കോടെ പിടിച്ചുകൊണ്ട് മുമ്പോട്ടൊന്നു കുനിച്ച് മുഖം പരിശോധിച്ചു തുടങ്ങി. ആ ഭയങ്കരനായ തസ്കരന്റെ വായിൽ എരിഞ്ഞുകൊണ്ടിരുന്ന ചുരുട്ടിൽനിന്നും രണദേവന്റെ നാസാരന്ധ്രങ്ങളിൽക്കൂടി പാഞ്ഞുകേറിയ ധൂമം അയാളെ സാമാന്യം സങ്കടപ്പെടുത്തി. എന്നുമാത്രമല്ല, ചുരുട്ടിന്റെ അഗ്രം മൂക്കിൽകൊണ്ട് പൊള്ളുകയും ചെയ്തു. ചെന്നായ്ക്കളുടെ ഇട

യിൽപ്പെട്ട ആട്ടിൻകുട്ടിപോലെ പ്രാണഭയത്താൽ സങ്കടപ്പെട്ടു ദയയ്ക്കായി പ്രാൎത്ഥിച്ചു. അവൻ ഞെടദേവന്റെ ശരീരം പൂൎണ്ണമായി പരിശോധിച്ചു് ഒരു കാൎയ്യം കിട്ടുവാനില്ലെന്നു കണ്ടപ്പോൾ സാമാന്യം പ്രഹരിച്ചു് ആ ഭയങ്കരമായ കാട്ടിൽ ചവുട്ടിത്തള്ളീട്ടുപോകുകയും ചെയ്തു.

—(൧)—

## അദ്ധ്യായം ൧൮.

"കാണ്മാൻകൊതിച്ചു കളവാണികിടാങ്ങളൊത്തു-
ചേണാൎന്നൊരസ്ഥലിയിലെത്തിയതെത്രഭാഗ്യം."

"ഹാ മമ ജീവനാഥേ! ദുഃഖാബ്ധിതന്നിലെന്നെ
ശ്രീമഹാദേവി! തള്ളിട്ടിപ്പോൾ നീയെങ്ങുപോയി?
നിന്നെക്കൂടാതെ കണ്ടു ജീവിപ്പാനാമല്ല ഞാ-
നെന്നെ നീയുപേക്ഷിച്ചാലില്ലഞാനെന്നേവരു."

കാലം രമണീയമായ വസന്തമായിരുന്നു. വൃക്ഷലതാദികൾ സുരഭിലങ്ങളായ കുസുമങ്ങൾകൊണ്ടു് അലംകൃതമായി എങ്ങും പരിപൂൎണ്ണമായ പ്രസന്നത കളിയാടുന്നു. റോഡിന്നരികെ പുഷ്പങ്ങളും കായ്കളും ധാരാളമുള്ള ഒരു തേന്മാവിന്റെ ശാഖ വേലിയുടെ മീതെ പടൎന്നു കിടന്നിരുന്നു. ഈ വൃക്ഷച്ചുവട്ടിൽ മൂന്നാലു കുട്ടികൾ ഇരുന്നു കളിക്കുന്നുണ്ടു്. കുറച്ചകലെയായി മദ്ധ്യവയസ്കയായ ഒരു സ്ത്രീ ഒരു ഉന്തുവണ്ടിയും വച്ചുകൊണ്ടു് ഒരാളുമായി സൈപരസല്ലാപംചെയ്തു നിൽക്കുന്നു. ഇവർ ആ കുട്ടികളെ സൂക്ഷിക്കുന്നവളായിരിക്കാം. ഈ കുട്ടികളോ അത്യുത്സാഹത്തോടെ ഉണങ്ങിയ ഇലകൾ ഇളക്കി കാററത്തു പറത്തിയും അതിന്റെ ചുവട്ടിൽ വാടി വീണുകിടന്നിരുന്ന കായ്കളെ പെറുക്കി ശേഖരിച്ചും ഓടിനടക്കുന്നു.

രാജകുമാരൻ:—നോക്കു അനിയ, ഈ വേലിക്കുള്ളിൽ എന്തുമാത്രം ഭംഗിയുള്ള പൂക്കൾ നിൽക്കുന്നു. ഞാൻ ഈ കമ്പുകൊണ്ടു് അതിന്നുള്ളിൽ കടക്കാൻ വഴിയുണ്ടാക്കട്ടെയോ? ഞാൻ ഇപ്പോൾ എങ്ങനെയും ഉള്ളിൽ കടക്കും.

നിൎമ്മലദാസ്:—ചേട്ടാ, അരുതു്. അമ്മ ദേഷ്യപ്പെടും. ആ പ്രവൃത്തി ചീത്തയല്ലേ? നോക്കു! പുഷ്പങ്ങൾ മാത്രമല്ല; ഉള്ളിൽ മാതളം, പേര, മുന്തിരിയൊക്കെയുണ്ടു്. ഹോ! എന്തെല്ലാം മാതിരി പഴങ്ങളു

ചെടികളും ഉണ്ട്. നമുക്ക് അകത്തു കടക്കാൻ ആരെങ്കിലും അനുവാദം തന്നാൽ ഹാ! പിന്നെ ഒരുത്സവംതന്നെ. ഇതിനാടമസ്ഥൻ ആരുമില്ലെന്നു തോന്നുന്നു. റോഡിൽ ഉള്ളതൊക്കെ പെറുക്കു. വേഗം ആട്ടെ.

ലീലാമണി:—ഛീ! റോഡിൽ കിടക്കുന്ന ഈ വാടിയ കായ് എന്തിന്? ചേട്ടന്മാൎക്കു ഭ്രാന്തുണ്ടോ? എനിക്ക് അതിനുള്ളിൽ നില്ക്കുന്ന ആ നല്ല പഴങ്ങൾ വേണം. ഇല്ലെങ്കിൽ ഞാനിതാ പോകുന്നു എന്നു പറഞ്ഞു പാരവശ്യത്തോടെ രണ്ടു കാലുകളും നീട്ടി ആ പുല്ലിന്മേൽ കുനിഞ്ഞിരുന്നു.

നിൎമ്മലദാസ്:—നിങ്ങൾക്കു രണ്ടാൾക്കും അന്യന്റെ സാധനം എടുക്കുന്നതിന് ഒരു മടിയുമില്ല. എന്തൊരു ദുരാഗ്രഹമാണിത്? ഞാൻ അമ്മയോടു പറഞ്ഞേയ്ക്കാം. അതാ, ആ ബംഗ്ലാവിന്റെ ഒരു ജനൽ തുറന്നു കിടക്കുന്നു. ഈ വേലിക്കൽനിന്നും മാറി, ആ പുൽത്തറയിൽ ചെന്നിരുന്നു കളിക്കാം വരു.

രാജകു:—ചേട്ടാ, ഞാൻ വരികയില്ല. എനിക്കിതിനുള്ളിൽ കടക്കണം.

ഇപ്രകാരം പറഞ്ഞ് ആ വേലിയുടെ മീതെ കയറിച്ചാടാനുള്ള വട്ടംതുടങ്ങി. ഈ ധൃതിയിൽ ആ സ്ഥലത്തിന്റെ സൂക്ഷിപ്പുകാരനായ വൃദ്ധൻ ഇറങ്ങിവന്നതു്. കുട്ടികൾ കണ്ടില്ല. അയാൾ അടുത്തു വന്നു നിങ്ങൾ എന്തിനു ഭാവിക്കുകയാണ് എന്നു ചോദിച്ച് കൈയ്ക്കു പിടിച്ചു. അപ്പോൾ ലീലയും രാജകുമാരനും ഭയന്ന് ഓട്ടംപിടിക്കാൻ ശ്രമിച്ചു. നിൎമ്മലദാസ് ഉള്ളിൽ ഭയം ഉണ്ടായിരുന്നിട്ടും വിളറിയ മുഖത്തോടുകൂടി ചിരിച്ചുംകൊണ്ടു നിന്നതേയുള്ളു. മാറിൽ പിടപ്പുണ്ടായിരുന്നു.

വൃദ്ധൻ:—[വാത്സല്യത്തോടേ] നിങ്ങൾക്ക് എന്തുവേണം? ഉള്ളിൽ കടക്കണമോ?

രാജകുമാരൻ ലീലാമണിയുടെ കുടയെ തട്ടിപ്പറിച്ചു. ലീലാമണി ആ ഉണങ്ങിയ ഇലകളുടെ ഇടയിൽനിന്നും നാലഞ്ചു വാടിയ മാങ്ങാ എടുത്തുംകൊണ്ട് അങ്ങട്ടും ഇങ്ങട്ടും ഓടുകയായിരുന്നു. ആ കുട്ടി നിലവിളിച്ചുംകൊണ്ട് നിൎമ്മലന്റെ അടുത്തുവന്നു. അരയിൽ ചുററിപ്പിടിച്ചു മുഖത്തേയ്ക്കു നോക്കി. "ചേട്ടാ! ആ കുട എനിക്കു മേടിച്ചുതരികയില്ലേ? എന്റെ മാമ്പഴം കൈതട്ടിപ്പറിച്ചുകളഞ്ഞു. എനിക്കതു് ഇപ്പോൾ വേണം. വരിക, വേഗം വരിക. എനിക്കതുവേണം. ഈ ചേട്ടൻ ദുഷ്ട

ചീത്തയാണ്. ഇതാ ാ മാമ്പഴം എടുത്തു കടിക്കുന്നു” എന്നും പറഞ്ഞു കരഞ്ഞുതുടങ്ങി.

നിർമ്മല:—അന്യന്റെ വേലിക്കുള്ളിൽ കടക്കുന്നതു ചീത്തയല്ലെ? അമ്മ അറിഞ്ഞാൽ നമ്മളെ ഒക്കെ തല്ലും. അമ്മാവാ! ഇതാരുടെ ബംഗ്ലാവാണ്? കാഴ്ചയ്ക്കു നല്ല ഭംഗി. ഇതാ അതിനുള്ളിൽ നോക്കൂ. എന്തുമാതിരി പഴങ്ങളും പൂക്കളും നില്ക്കുന്നു. ആരും പറിക്കയില്ലെ? അതാ, ആ ജനലിനരികെ നോക്കൂ. ചുവന്ന നിറത്തിൽ മാമ്പഴം നിറച്ചു നിൽക്കുന്നു. ഈ കുട്ടികളുടെ ഇപ്രകാരമുള്ള ജല്പനങ്ങൾ കേട്ട് ആ വൃദ്ധന്റെ കണ്ണുകളിൽ സന്തോഷാശ്രുക്കൾ നിറഞ്ഞു.

രാജകു:—ഞാൻ ഈ പഴം തരികയില്ല. തീർച്ചയായും തരികയില്ല. എത്ര കരഞ്ഞാലും എനിക്കൊന്നുമില്ല.

വൃദ്ധൻ:—ആ വാടിയ മാങ്ങാ തിന്നരുത്. സുഖക്കേടുണ്ടാകും.

രാജകു:—ഞങ്ങൾ തിന്നുകയില്ല. ഉപ്പിലിട്ടു ഭേഷായിരിക്കും കൂട്ടിയാൽ. അതിനുള്ളിൽ കിടക്കുന്നതുംകൂടെ കിട്ടിയാൽ ഒരു ചെറിയ ഭരണി നിറയും.

നിർമ്മല:—അനുജാ, അതു മോഷണമല്ലെ? ഉടമസ്ഥന്റെ അനുവാദം കൂടാതെ പെറുക്കി എടുക്കരുത്. ഇല്ലേ അമ്മാവാ? ഇവൻ മഹാ കൊതിയനാണ്.

രാജകു:—ഓ, ചേട്ടന് ഇതൊന്നും വേണ്ടല്ലൊ. അങ്ങനെയിരുന്നുകൊള്ളട്ടേ. ഇതിൽ ഒരു കഷണം കിട്ടുകയില്ല; നോക്കിക്കോളൂ. ഇതിലെ വരൂ. നമുക്ക് ഇനിയും ഉണ്ടെങ്കിൽ പെറുക്കിക്കൊണ്ടു പോകാം. ഈ കിഴവന്റെ കൈയും പിടിച്ചു ചേട്ടൻ നിൽക്കട്ടെ.

വൃദ്ധൻ:—നിങ്ങൾ ഇതുവരെ ഇതിനുള്ളിൽ കടന്നിട്ടില്ലെ?

കുട്ടികൾ എല്ലാവരും ഒന്നിച്ച് “അവിടെ ഒരു കിഴവനുണ്ടത്രെ. അയാൾ കുട്ടികളെ ഓടിച്ചിട്ടു തല്ലും” എന്നു പറഞ്ഞു. അതുകൊണ്ടു ഞങ്ങൾ ഭയന്ന് അകത്തു പോയിട്ടില്ല. ആ കിഴവനൊ! മാങ്ങയും വേണ്ടാ, തേങ്ങയും വേണ്ടാ, ഇല്ലെങ്കിൽ ഇങ്ങനെ കിടക്കുമോ? പാകംവരാൻ കാത്തിരിക്കയാണത്രെ. നാളെ വരുമ്പോൾ കല്ലുപെറുക്കി എറിഞ്ഞു താഴത്താക്കണം.

വൃദ്ധൻ ആ സ്ത്രീയുടെ അടുക്കൽച്ചെന്ന് എന്തോ ഒന്നു രണ്ടു വാക്കുകൾ പറഞ്ഞു. കുട്ടികളെ! നിങ്ങൾ എന്റെ ഒരുമിച്ചുവരിക. ഞാൻ കൊണ്ടുപോകാം. ആരും തല്ലുകയില്ല.

കുട്ടികൾ:—ഞങ്ങൾ വരികയില്ല. അമ്മ അറിഞ്ഞാൽ ഞങ്ങളെ തല്ലും. ആ കിഴവൻ അമ്മാവൻെറ ഇഷ്ടനാണൊ? വല്യ ഇഷ്ടമാണൊ?

വൃദ്ധൻ:—കുട്ടാക്കേണ്ടാ. വരിൻ. എന്റെ ഇഷ്ടൻ തന്നെ. ഞാൻ പറഞ്ഞാൽ മതി എന്നു പറഞ്ഞു് കുട്ടികളെ അകത്തു കൊണ്ടുപോയീ.

ഈ വലിയ കെട്ടിടത്തിൻെറ സമീപത്തായപ്പോൾ ഭയംകൊണ്ടു് കുട്ടികൾ കിഴവൻെറ കൈയിൽ തൂങ്ങിത്തുടങ്ങി. വൃദ്ധനു മന്മഥകുമാരൻെറയും സഹോദരിമാരുടേയും ബാലചേഷ്ടകൾ ഓൎമ്മവന്നു. കുട്ടികളുടെ സ്പൎശം അനിൎവ്വാച്യമായ സുഖത്തെ പ്രദാനം ചെയ്തു. അപ്പോൾ തൻെറ പരേതയായ പത്നിയെ ഓൎത്തു് കണ്ണുനീരൊലിപ്പിച്ചുതുടങ്ങി. അവർ കുട്ടികളില്ലാതെ ഖേദിച്ചു മരിക്കുകയായിരുന്നു. ഈ വൃദ്ധൻ ഈ കെട്ടിടത്തിലെ വിചാരിപ്പുകാരനാണു്. ഇയാൾ പ്രായാധിക്യംകൊണ്ടു് ജോലി ചെയ്വാൻ അശക്തനായിപ്പോയതിനാൽ ഈ ശമ്പളവും കൊടുത്തു് ഇവിടെ തള്ളിവിട്ടിരിക്കയാണു്. വൃദ്ധൻ അന്ത്യകാലത്തു് ഏകനായി ഭവിച്ചു. ഇന്നും മന്മഥകുമാരൻ ഈ വൃദ്ധൻെറ നേൎക്കു് വളരെ ഭയഭക്തി ബഹുമാനവും അനുസരണയും കാണിച്ചുവരുന്നു. കുട്ടികൾ അകത്തു കടന്ന ഉടനെ അമ്മയുടെ ശാസനയും സ്ഥലത്തുള്ള വൃദ്ധൻെറ ഭയവും കൈവെടിഞ്ഞു. നാനാഭാഗത്തും ഓടിക്കളിക്കാനാരംഭിച്ചു. ലീലാമണിയും കുറേശ്ശ സംസാരിച്ചുതുടങ്ങി. അവിടെയുള്ള വിശേഷ സാമാനങ്ങളും പടങ്ങളും കണ്ടു് നന്നാ രസിച്ചു. എല്ലാ സ്ഥലവും കാട്ടിയിട്ടു കുട്ടികളെ വൃദ്ധൻെറ മുറിയിൽ കൊണ്ടുപോയി.

ലീലാ:—അമ്മാവൻ നല്ല ആളാണു്. ഇതൊക്കെ കാട്ടിയല്ലൊ? എനിക്കു് അമ്മാവനെ വളരെ ഇഷ്ടമാണു്. ചേട്ടാ, ഇവിടെ ഒക്കെ എത്ര നന്നായിരിക്കുന്നു. ചേട്ടനു് ഈ അമ്മാവൻെറ അടുക്കൽ ഇഷ്ടം തോന്നുന്നില്ലെ? അപ്പോൾ രാജകുമാരനും നിൎമ്മലനുംകൂടി ജനലിൽ ചാടിക്കയറി തോട്ടത്തിലേയ്ക്കു നോക്കിനിൽക്കുകയായിരുന്നു. ലീലേ! ഇതാ ഒരു വലിയ മത്ത കണ്ടോ? ഓ! എത്ര വലുതാണു്. ഞാൻ ഇപ്പോഴാണു കണ്ടതു്. കിഴവാ, ഞാൻ ഒരു പൂ പറിച്ചെടുത്തോട്ടേ?

നിൎമ്മ:—ലീലേ, വഷളത്തം കുറേ കൂടിപ്പോകുന്നു. കിഴവാ എന്നു വിളിക്കുന്നോ. അമ്മാവനല്ലേ? പൂ പറിച്ചാൽ അതു ചീത്തയായിപ്പോകും. അതിൻെറ ഉടമസ്ഥൻ അമ്മാവനെ തല്ലും. ഉപദ്രവിക്കാതിരിക്കു.

രാജ:—ഹോ! അമ്മാവ, ഞാൻ ഒരു പൂ പറിയ്ക്കട്ടെ? ലീലയ്ക്കു കൊടുക്കണ്ടെ എന്നു പറഞ്ഞിട്ടു കുറെ ദൂരത്തുള്ള പല നിറത്തിലുള്ള ചെടിക്കൂട്ടങ്ങളുടെ നേക്കു് ഓടി. കുട്ടികളുടെ ഭയവും ശങ്കയും നിശ്ശേഷം മാറി. വൃദ്ധൻ ഈ ബാലചേഷ്ടകൾ കണ്ടു് ആനന്ദസാഗരത്തിൽ മുഴുകി നിൽക്കുകയായിരുന്നു.

അപ്പോൾ, ചെടികളുടെ ഇടയിൽ ഒരു നിലവിളികേട്ടു. വൃദ്ധൻ വല്ലാതെ കണ്ടു ഭയന്നു് അവിടെ ചെന്നപ്പോൾ "അമ്മാവാ, ഇതല്ലേ വെള്ളത്തിലിട്ടാൽ പൊട്ടുന്ന കായ്? ഇതു കുറച്ചു അധികം പറിച്ചെടുക്കണം. നമുക്കു കളിക്കാൻ കൊള്ളാം" എന്നു പറഞ്ഞു.

വൃദ്ധൻ, നിങ്ങൾ ആ കായ് അത്രയും പറിച്ചെടുത്തിട്ടു മാറിയാൽ മതി എന്നു പറഞ്ഞു പുറകോട്ടു നടന്നപ്പോൾ അവർ തമ്മിൽ മുണ്ടിപ്പിടിത്തമായി. പിന്നെ തോട്ടക്കാരനോടു് ഒരു നല്ല കൂട കൊടുക്കാൻ പറഞ്ഞു. ഇനി തമ്മിൽ പിണങ്ങരുതു് എന്നു പറഞ്ഞിട്ടു പോയി. കുട്ടികൾ കണ്ട ചവറൊക്കെ പെറുക്കി കൂടനിറച്ചിട്ടു് ആ തോട്ടക്കാരന്റെ അടുക്കൽ എത്തി.

കുട്ടി:—ഹോ! ഞങ്ങൾക്കു് ഇന്നു് എത്ര ഉത്സാഹമായിരുന്നു. ആ ദേഷ്യക്കാരൻ കിഴവനെ അറിയുമോ? ഞങ്ങൾക്കു് ആദ്യം വലിയ പേടിയായിരുന്നു. ആ കിഴവൻ ചത്താൽ പിന്നെ ദിവസവും ഇവിടെ വന്നു കളിക്കാം.

ദാസി:—കുട്ടികൾ വഷളത്വം പറഞ്ഞു പറഞ്ഞു് കവിഞ്ഞുപോകുന്നു. അല്ലേ? വീട്ടിൽ ചെല്ലട്ടെ. ഇന്നു സമ്മാനം വാങ്ങിത്തന്നേയ്ക്കാം.

കുട്ടി:—അമ്മാവനല്ലേ പറഞ്ഞതു്. കിഴവനുണ്ടു്, അടിക്കും എന്നൊക്കെ. അയാൾ എവിടെ?

വൃദ്ധൻ:—[ദാസിയോടു്] ഈ കുട്ടികൾ ഏതാണു്?

ദാസി:—ഇവരൊ, ജഡ്ജി ചന്ദ്രപ്രസാദന്റെ കുട്ടികളാണു്. ദേഹസുഖാത്ഥം ആ കുന്നിൽ വന്നു താമസിക്കുന്നു. അവിടെ കുട്ടികൾക്കു് ഓടിക്കളിക്കുന്നതിനു സൗകര്യം പോരാത്തതുകൊണ്ടു് ഇവിടെ കൊണ്ടുവന്നതാണു്.

വൃദ്ധൻ:—കുട്ടികളുടെ അമ്മയോടു് ഇവരെ ദിവസേന ഇങ്ങോട്ടു അയയ്ക്കണമെന്നു ഞാൻ പ്രാത്ഥിച്ചതായി പറയണം. കഷ്ടം! എന്റെ യജമാനൻ ഒരു വിവാഹം ചെയ്താൽ എത്ര കുട്ടികൾ ഇവിടെ ക

ളിച്ചു നടക്കാനുണ്ടാകും. ഏതു രംഭയ്ക്കുവേണ്ടി തപസ്സു ചെയ്യുന്നോ? പറഞ്ഞാൽ കേൾക്കുകയില്ല. ഇദ്ദേഹം ഒരിക്കൽ സ്നേഹിച്ചിരുന്ന ആ തരുണിയെത്തന്നെ വിവാഹം കഴിക്കണമത്രെ. ഇപ്പോൾ ആ സ്ത്രീ എവിടയൊ? ആരു വിവാഹം കഴിച്ചോ? ഇതെന്തു ഭ്രാന്താണ്. എന്തായാലും ഈ പ്രകൃതവ്യത്യാസം വന്നതു സുകൃതവിശേഷംതന്നെ. എന്റെ യജമാനനെ കണ്ടാൽ ഭ്രമിക്കാത്തവരാരാണ്? എന്റെ ഭാര്യ ജീവിച്ചിരുന്നാൽ ഇതിനും പണ്ടേ യജമാനനെക്കൊണ്ടു വിവാഹം നടത്തിക്കുമായിരുന്നു. (വൃദ്ധനു മന്മഥകുമാരനെ ഇട്ടു വലയ്ക്കുന്ന സ്ത്രീയുടെ നേക്ക് കോപവും ഉണ്ടാകാതിരുന്നില്ല.) ഇവർ തമ്മിൽ പിരിയാനുണ്ടായ കാരണം എന്താണാവോ? കാര്യം അറിഞ്ഞാൽ ഒരു സമാധാനമുണ്ടായിരിക്കുമായിരുന്നു. ഇവരെ തമ്മിൽ ഘടിപ്പിക്കാനെന്തുപായം? നിങ്ങളുടെ ഭവനത്തിൽ പ്രായം കുറഞ്ഞ പെൺകുട്ടികൾ ഉണ്ടോ? കണ്ടാൽ രൂപവതികളാണൊ?

ദാസി:—അവിടെ ഇപ്പോൾ യൗവനദശയെ പ്രാപിച്ചതായാരുമില്ല.

പിറ്റെ ദിവസം ദാസി കുട്ടികളുമായി വന്നുചേൎന്നു. ദിവസംപ്രതി ഇവിടെ വന്നുപദ്രവിക്കരുതെന്നു കൊച്ചമ്മ പ്രത്യേകം പറഞ്ഞിട്ടുണ്ട്. ഈ കുട്ടികൾ, ഇവിടെ കൊണ്ടുവിടുന്നതുവരെ എന്റെ മേലൊക്കെ മാന്തിക്കീറി.

വൃദ്ധൻ:—(സന്തോഷത്തോടെ) അസൗകര്യം ഒന്നുമില്ല. അവർ ഇവിടെ കളിച്ചുനടക്കട്ടെ.

കുട്ടികൾ ലജ്ജയും ഭയവും വിട്ട് ഉത്സാഹശീലരായിത്തീൎന്നു. ഇവിടെ വന്നനാൾ മുതൽ ദാസിക്കുപദ്രവം ഇല്ലാതായി. ഏതെങ്കിലും വൃക്ഷച്ചുവട്ടിൽ കുത്തിയിരുന്നു കാററുംകൊണ്ട് അതിലെ ഗതാഗതം ചെയ്യുന്നവരോട് വൎത്തമാനം പറയുകയായി പതിവ്. മഴക്കാലം തുടങ്ങുന്നതുവരെ കുട്ടികൾ അവിടെ പൊയ്ക്കൊണ്ടിരുന്നു. പിന്നീട് അമ്മ സമ്മതിക്കാതായി. ഇതിനിടയ്ക്ക് കുട്ടികളുടെ ഇളയമ്മയുടെ മകൾ അവരോടൊന്നിച്ചു പാൎപ്പായി. ആ സ്ത്രീയോട് ഈ കുട്ടികൾ ഈ സ്ഥലത്തെക്കുറിച്ച് വൎണ്ണിച്ചുകൊണ്ടിരുന്നു.

നളിനി:—ഞാൻ ഒരു ദിവസംകൂടെ വരാം. അവിടെ ഒക്കെ കാണാമല്ലൊ. വിശേഷിച്ചാരുമില്ലല്ലോ.

കുട്ടികൾ:—ചേച്ചി ഒരു കിഴവൻ മാത്രമേ ഉള്ളു. വരു, നമുക്കു പോകാം. എന്നു ധൃതികൂട്ടിത്തുടങ്ങി. ആ വിചാരിപ്പുകാരൻ പറഞ്ഞു, അതിന്റെ ഉടമസ്ഥൻ എല്ലാവരേയും തല്ലുമെന്ന്. ആ തെളി

ന്നെ ഞങ്ങൾ കണ്ടിട്ടില്ല. ചായ വേഗം കുടിച്ചിട്ടു നമുക്കു പോകാം. എന്നു പറഞ്ഞു് ഓടിപ്പോയി ചായ കൊണ്ടുവന്നു.

നളിനിക്കു പൂർവ്വകഥകൾ ഓർമ്മവന്നു. കൈകാൽ കുഴഞ്ഞു് അധരങ്ങൾ ഉണങ്ങി നേത്രങ്ങളിൽ അശ്രുകണങ്ങൾ നിറഞ്ഞു് കൈ കുഴഞ്ഞു ചായ മുണ്ടിൽ വീണു.

ചേച്ചി:—ഇതെന്തൊരു കഥയാണു്. മുണ്ടപ്പിടി ചീത്തയായല്ലൊ? ഉറങ്ങിപ്പോയൊ?

നളിനി:—ഇന്നു് അസാരം തെളിവുള്ള ദിവസമാണല്ലൊ. പുറത്തുപോയി കുറച്ചു നടന്നിട്ടു വരുവിൻ. അമ്മേ! രജനീവിലാസത്തെ മന്മഥകുമാരനു് ഇവിടെ ഒരു സ്ഥലമുണ്ടെന്നു പറഞ്ഞുകേട്ടിട്ടുണ്ടല്ലൊ. അതാണോ ഈ കുട്ടികൾ പറയുന്നതു്?

അമ്മ:—ഞാൻ ഇവിടെ വന്നതിൽ പിന്നീടു് മനസ്സിലായി. ഇത്ര അടുത്താണെന്നു് ഇതിനുമുമ്പു ധരിച്ചിരുന്നില്ല. അതല്ലെ ഞാൻ ഇത്ര തിടുക്കത്തിൽ നിനക്കു കത്തയച്ചതു്. ആ യുവാവു് ഒരുമാസമായി ഇങ്ങനെ ചുററിത്തിരിയുകയാണു്. നീ എന്താണു് തീരെ ഉപേക്ഷിച്ചുകളഞ്ഞതു്? നിങ്ങൾ തമ്മിലുണ്ടായ പ്രണയകലഹം നിമിത്തം അയാൾ വളരെ സങ്കടമനുഭവിക്കുന്നതായി കേട്ടു. നീ ഈമാതിരി ശാഠ്യം വച്ചുകൊണ്ടിരുന്നാൽ എങ്ങനെയാണു്? നിങ്ങൾ തമ്മിൽ ഒന്നുകൂടി കണ്ടാൽ രാജിപ്പെട്ടുപോകും. അതിനു തർക്കമില്ല. അയാളുടെ പ്രേമവിശ്വാസങ്ങൾക്കു് ഒരു കേടും ഇല്ല. ഈ ജന്മം ബ്രഹ്മചര്യാനുഷ്ഠാനം മതിയെന്നു ശപഥം ചെയ്തല്ലെയിരിക്കുന്നതു്. (നിന്നെ വീണ്ടും സന്ദർശിക്കുന്നതുവരെ) നീ എന്തുചെയ്യു?

നളിനി:—ആപോ? എന്റെ യോഗംനിമിത്തം ബുദ്ധി നന്നായോ എന്നറിഞ്ഞില്ല. ദുർവ്യാപാരങ്ങൾ മൂത്തു് ഒന്നിനും കൊള്ളരുതാണ്ടായി. എനിക്കു് ഓരോ ആപത്തുകൾ തുടരെ സംഭവിച്ചുകൊണ്ടിരുന്നു. അപ്പോൾ ഞാൻ അമ്മയും ഒന്നിച്ചു് സ്വഭവനത്തിലേയ്ക്കു പോയി. ഞാൻ വിവാഹം ചെയ്തിരിക്കയില്ലായെന്നു് അദ്ദേഹത്തിനു നിശ്ചയമുണ്ടു്. ഞാനും ഈ വർത്തമാനം കേട്ടു.

അമ്മ:—എന്നാൽ നിനക്കു് ഒരു കത്തയയ്ക്കരുതൊ? എന്തിനായിട്ടിങ്ങനെ വലയ്ക്കുന്നു?

നളിനി:—ഞാൻ തനിച്ചായില്ലെ? ദരിദ്രയുമാണു്. ഇനി എന്നോടു് പണ്ടത്തെപ്പോലെ ബഹുമാനം തോന്നുന്നതിനും ഭാഗ്യാ

പദം നൽകുന്നതിനും ആലോചിക്കയില്ലെ? എന്തുവേണം? ഒരാളുടെ ഉപജീവനം കഴിക്കാൻ അത്ര വളരെ പ്രയാസമുണ്ടോ? ഈ കേവല സ്ഥിതിയിൽ ഒരാളെ ശരണം പ്രാപിക്കയോ? അതു കഴികയില്ല.

അമ്മ:—ഒരാൾക്കു കീഴടങ്ങാതെ കഴിയുമോ? നിങ്ങൾക്കു ഭള്ളു കൂട്ടും.

നളിനി:—ഞാൻ എത്രയൊക്കെ താണാലും എന്നോട് എങ്ങിനെ സ്നേഹമുണ്ടാകും എന്നു പറഞ്ഞ് കരഞ്ഞുതുടങ്ങി.

അമ്മ:—നളിനി വ്യസനിക്കരുത്. ദൈവം നിന്നെ അനുഗ്രഹിക്കും. നിൻെറ അഭീഷ്ടംപോലെ ഒക്കെ സാധിക്കട്ടെ. നിന്നെ ഇവിടെ കൂട്ടിക്കൊണ്ടുവരുന്നതിനു ഞാൻ എത്ര പ്രയാസപ്പെട്ടു. ഇപ്പോഴല്ലേ സാധിച്ചുള്ളൂ. ഇതു ഞാൻ ശുഭസൂചകമായിട്ടാണു വിചാരിക്കുന്നത്.

കുട്ടികൾ മടങ്ങി എത്തിയപ്പോൾ നളിനി ചോദ്യംതുടങ്ങി. ചേച്ചീ, അവിടെ ആരും ഇല്ല. ആ കിഴവൻ മാത്രമേയുള്ളൂ.

ദാസി:—ആ ബംഗ്ലാവിലെ യജമാനൻ ഇല്ലാത്ത അവസരങ്ങളിൽ അവിടെ ആരും കടന്നു ചെല്ലുന്നത് ആ കിഴവനു തൃപ്തിയില്ല. എന്നാൽ ഈ കുട്ടികളുടെ കാര്യം ഒരു വ്യത്യസ്തമാണ്.

നളിനി:—ഉടമസ്ഥൻ എപ്പോൾ വരും?

ദാസി:—അതു് എനിക്കു അറിഞ്ഞുകൂടാ. ആ വൃദ്ധനും അതിനെപ്പററി നിശ്ചയമില്ല.

നളിനീദേവിക്ക് അവിടെപ്പോയി ചുററിനോക്കാനുള്ള മോഹം കലശലായി. എന്നെ ആരറിയും? ഞങ്ങൾ തമ്മിലുള്ള അനുരാഗവൃത്താന്തം ആ വൃദ്ധനും അറിഞ്ഞുകൂടല്ലോ എന്നുവിചാരിച്ചു. എന്തായാലും പിറേറന്ന് അവിടെ പോകാൻ തീർച്ചപ്പെടുത്തി.

പിറേറന്നു കുട്ടികൾ നളിനീദേവിയെക്കൂടി വിളിച്ചു. കുട്ടികളെ തൃപ്തിപ്പെടുത്താനെന്ന നാട്യത്തിൽ പുറത്തിറങ്ങി. അവിടെ ചെന്നു കയറിയപ്പോൾത്തന്നെ തൻെറ വിരഹാഗ്നി ജ്വലിച്ച് ശരീരമാസകലം ദഹിക്കുന്നതുപോലെ തോന്നി. ആ സായാഹ്നസമയത്ത് അവിടെയുണ്ടായ മനോഹാരിത്വം കണ്ടാനന്ദിക്കുന്നതിനുകൂടി അവൾ അശക്തയായി.

നിർമ്മല:—ആ കിഴവൻ പുറത്തുവരുന്നതുവരെ വെളിയിലൊക്കെയേ സഞ്ചരിക്കാവൂ എന്നാണ് ആജ്ഞ. എന്തുകൊണ്ടാണാവോ

ഇന്നധികംതാമസം വേണ്ടിവരുന്നത്? ഒരുപക്ഷെ ഇവിടെയില്ലന്നും വന്നേയ്ക്കാം.

നളിനി:—നിങ്ങൾ ഇവിടെനിന്നു കളിക്കിൻ. ഞാൻ ആകപ്പാടെ ഒന്നു ചുററിനോക്കീട്ടു വരാം. പിന്നാലെ വന്നു ലഹളകൂട്ടരുത് എന്നു പറഞ്ഞ് സാവധാനത്തിൽ നടന്നുതുടങ്ങി. കുറച്ചകലെയായി പല വിധമായുള്ള പൂച്ചെടികൾ കൂട്ടംകൂട്ടമായി വച്ചും വിവിധ പുഷ്പങ്ങളാൽ അലംകൃതമായുമുള്ള ഒരു വള്ളിക്കുടിൽ ദൃഷ്ടിഗോചരമായി. അതിൻെറ വൈചിത്ര്യത്തെനോക്കി രസിച്ചുനിൽക്കുമ്പോൾ അതിനുള്ളിൽ രണ്ടാളുകൾ സംസാരിക്കുന്നതുപോലെ തോന്നി. അതെന്താണെന്നു അറിയാനുള്ള ജിജ്ഞാസയോടുകൂടി അടുത്തു പടൎന്നുനിൽക്കുന്ന മാതളവൃക്ഷത്തിൻെറ മറവിൽ ചെന്നുനിന്നു.

വൃദ്ധൻ:—കുഞ്ഞെ, ഇങ്ങനെ വ്യസനിച്ചാൽ ഒരതിരുവേണ്ടെ? പുരുഷനല്ലെ? ധൈൎയ്യം ഇല്ലെങ്കിൽ പിന്നത്തെ അവസ്ഥ എന്താ? എൻെറ കുഞ്ഞിനെ ത്യജിച്ച സ്ത്രീക്കുവേണ്ടി ഇത്രവളരെ ഖേദിക്കുകയൊ? വെടിപ്പായി! ആശ്വസിക്കു. എൻെറ കുഞ്ഞ് ഇവിടെയുണ്ടെന്നറിഞ്ഞിട്ട് എത്ര മനോഹരാംഗികളാണ് ശ്രുപാൎശ്ചെയ്തുംകൊണ്ട് ഇവിടെ വരുന്നത്? അവരുടെ മുഖത്തുകൂടി നോക്കുകയില്ലായെന്നു വച്ചാൽ പിന്നെ എങ്ങനെയാണ്? ഇഷ്ടദേവത ആരാണെന്നറിഞ്ഞാൽ ഒന്നു പോയി അന്വേഷിച്ചുവരാമായിരുന്നു. ഇങ്ങനെ ആഹാരവും നിദ്രയും ഇല്ലാതെ കഴിച്ചുകൂട്ടി ശരീരം നശിച്ചുവല്ലൊ. ചുവരുണ്ടെങ്കിലല്ലേ ചിത്രമെഴുതാവൂ. ആദ്യമായി ദേഹം സൂക്ഷിക്കു. എൻെറ കുഞ്ഞെ! ചായ കുടിക്കു. ഇല്ലെങ്കിൽ ഞാൻ എൻെറ വഴിക്ക് കടന്നുപോകും. എനിക്കീ കഷ്ടങ്ങൾ കാണാൻ വയ്യ. ഈ ചായ കുടിക്കൂ. ഞാൻ പോയി അന്വേഷിക്കട്ടെ.

മന്മഥ:—ഞാൻ ആ കോമളാംഗിയെ ഒട്ടേറെ ദ്രോഹിച്ചു. ഇനി എന്നെ വിശ്വസിക്കയില്ല. എൻെറ ദുൎവൃത്തികളെ കുറേക്കാലം സഹിച്ചു. എന്തൊ വലുതായ ആപത്ത് എന്നെ ചുഴന്നിരുന്നു. എൻെറ ഈ മാററംകണ്ട് അഭിനന്ദിക്കാൻ എൻെറ ജീവേശ്വരിയല്ലാതെ മററാരായാലും എനിക്കു കൃതാൎത്ഥതയില്ല. നളിനീദേവി ജീവനോടുകൂടി തന്നെയുണ്ടോ? എനിക്കതാണ് സംശയം. ഞാൻ എന്തുചെയ്താലും അവൾ അനുഭവിച്ച സങ്കടങ്ങൾക്കു പരിഹാരമാവുന്നതല്ല. എൻെറ നളിനി എന്നെ എന്നെന്നേയ്ക്കും ഉപേക്ഷിച്ച് ജീവത്യാഗം ചെയ്തിരിക്കും. എൻെറ ദുൎവൃത്തികൾകണ്ട് അവൾ എത്രകാലം സഹിക്കും എന്നു പറഞ്ഞു രോദനം ചെയ്തുതുടങ്ങി.

വൃദ്ധൻ:—(കോപത്തോടെ) കുട്ടീ! അരുത്. ഇതെന്തൊരു മന്തരമാണ്. ജ്വരം അധികപ്പെട്ടും വയ്യാവേലി വലിച്ചുവയ്ക്കരുതേ. അവൾ ചത്താൽ പോട്ടെ. വേറെ എത്രയോ കോമളാംഗിമാരെ ഞാൻ കാണിച്ചുതരാം. സമാധാനിക്കു.

മന്മഥ:—എന്നെ ഉപദ്രവിക്കരുതേ. അനാവശ്യം പറയാതിരിക്കു. എനിക്കു ചായ വേണ്ട. ഞാൻ തനിച്ചു ഇവിടെ കുറെ കിടക്കട്ടെ. പോവുക.

വൃദ്ധൻ:—ചായകുടിക്കു. എനിക്കു ഒക്കെ മനസ്സിലായി. ഞാൻ പോയി തിരിച്ചുവരാം എന്നു പറഞ്ഞ് വൃദ്ധൻ പുറത്തിറങ്ങി, കമ്പോളത്തിൽ സാമാനങ്ങൾ വാങ്ങാൻപോയി.

ഈ സംഭാഷണം കേട്ട് നളിനിയുടെ ഹൃദയം സന്തോഷംകൊണ്ടു തുള്ളുകയും സന്താപംകൊണ്ടു തളരുകയും ഇടയ്ക്കിടെയുള്ള ദീർഘശ്വാസത്താൽ അധരപുടം വരളുകയും ചെയ്തു.

മന്മഥകുമാരൻ ആ കുടുമ്മക്കട്ടിൽ ചിരണ്ടുരുണ്ടു കിടക്കുകയായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ നിശ്ശബ്ദമായി. നളിനി മെല്ലെ ആ കുടീരത്തിൻെറ വാതുക്കൽ എത്തി ഉള്ളിലേയ്ക്കു നോക്കിയപ്പോൾ തൻെറ പ്രാണേശ്വരൻെറ കോമളഗാത്രം ക്ഷീണിച്ചും, മുഖം ജ്വരബാധയാൽ ചുവന്നും, വിവശമായി കണ്ടു. പ്രണയപരിപൂർണ്ണമായ അവളുടെ ഹൃദയം സൂര്യരശ്മിയാൽ മഞ്ഞുകട്ടി എന്നപോലെ ക്രമേണ അലിഞ്ഞ് മനോഹരമായ കണ്ണുകളിൽക്കൂടി ബാഷ്പം അനർഗ്ഗളമായി ഒഴുകിത്തുടങ്ങി. അദ്ദേഹം എന്തുസ്ഥിതിയിലാണ്. നിശ്ചലനായി കിടക്കുന്നതെന്നറിയാതെ സംഭ്രമത്തോടെ ഉള്ളിൽക്കടന്നു. ആ ശോഷിച്ച ശരീരത്തിന്നരികെ ചെന്നു മുട്ടുകുത്തി പരിശോധിച്ചു. വളരെ ക്ഷീണഗതിയിലാണ് ശ്വാസോച്ഛ്വാസം ചെയ്യുന്നതെന്ന് അവൾക്കു മനസ്സിലായി. നളിനി അവളുടെ സുഹൃത്തിൻെറ ശിരസ്സിനെ മെല്ലെ താങ്ങി എടുത്ത് തൻെറ മടിയിൽ വച്ചു. ശരീരമെല്ലാം വിയർത്ത് ഒഴുകിക്കൊണ്ടിരുന്നു. നളിനി സ്വന്തം ലേസുകൊണ്ടു നിദ്രാവശനായ മന്മഥകുമാരൻെറ വിയർപ്പു തുടച്ചു. ഒരു കാലത്തു മാംസളങ്ങളായി കണ്ടിട്ടുള്ള മന്മഥകുമാരൻെറ അവയവങ്ങൾ കേവലം അസ്ഥിപഞ്ജരംപോലെയായിക്കണ്ടു ചുടുകണ്ണീർ വാർത്തു. അദ്ദേഹത്തിൻെറ ഹൃദയഭേദകമായ വിലാപം അവളുടെ ശ്രവണേന്ദ്രിയങ്ങളിൽ മാറെറാലിക്കൊണ്ടു. അവൾ അദ്ദേഹത്തിന്റെ കരങ്ങളെ മൃദുവായി തലോടിയും പല ചിന്തകളിലാണ്ടും ഇരിക്കുന്നതിനിടയിൽ മന്മഥകുമാരൻ എന്തോ അവ്യക്തമായി പറഞ്ഞു

കൊണ്ടു പുറംതിരിഞ്ഞു കിടന്നു. ഗാഢനിദ്രയിൽ ഉണൎത്തുന്നതു യുക്തമല്ല. സമയവും അതിക്രമിക്കുന്നു. കുട്ടികളൊ വിളിച്ചുതുടങ്ങി. നളിനീദേവി എന്താണു ചെയ്യേണ്ടതെന്നറിയാൻ പാടില്ലാതെ കുഴങ്ങി. ആരെങ്കിലും കടന്നുവരുന്നതിനു മുമ്പു പുറത്തു കടന്നില്ലെങ്കിൽ ചീത്തയായിട്ടു തീരും. നേരം സന്ധ്യയായി മന്ദമാരുതസ്പൎശത്താൽ ആ കുടീരത്തിലെ ലതകൾ ഇളകി. സുഗന്ധപുഷ്പങ്ങൾ വിടൎന്നുതുടങ്ങി. അവിടെ നിന്നും വിട്ടുപോകാൻ നളിനി അശക്തയായിത്തീൎന്നു. അൎദ്ധചന്ദ്രകലെ വള്ളികൾക്കിടയിൽക്കൂടി കണ്ടപ്പോൾ നളിനി പെട്ടെന്നു എണീററു പ്രേമപാരവശ്യത്തോടെ മന്മഥകുമാരന്റെ നെററിയിൽ ചുംബിച്ചിട്ടു ഒരു മിന്നൽപ്പിണർപോലെ പുറത്തേയ്ക്കിറങ്ങി. കുട്ടികളും വന്നുചേൎന്നു.

കുട്ടി:—ചേച്ചി ഇവിടെ ഒളിച്ചിരുന്നു എന്തെടുക്കുകയായിരുന്നു? കരഞ്ഞുവോ? മുഖം ചുവന്നു വാടിയിരിക്കുന്നല്ലോ?

നളിനി:—വരു. നേരം അധികമായി എന്നു പറഞ്ഞു കുട്ടികളെ ബലാൽ പിടിച്ചുവലിച്ചുംകൊണ്ടു ദ്രുതഗതിയിൽ നടന്നു.

കുട്ടികളുടെ ശബ്ദം കേട്ടു മന്മഥകുമാരൻ ഉണൎന്നെണീററിരുന്നു ചുററും സാവധാനത്തിൽ നോക്കി. സ്ത്രീകൾ സാധാരണ ഉപയോഗിച്ചുവരാറുള്ള ഒരു ലേസു തന്റെ സമീപത്തിൽ കിടക്കുന്നതായി കണ്ടു. അതിലെ എൻ എന്ന അടയാളവും അദ്ദേഹത്തെ ചിന്താകുലനാക്കിത്തീൎത്തു. ഞാൻ ഇവിടെ കിടന്നുറങ്ങിയപ്പോൾ ആരോ ഇതിനുള്ളിൽ കടന്നിരിക്കണം. അതാരായിരിക്കാം? ആരോ എന്റെ അടുക്കൽ വന്നു മേലൊക്കെ തലോടിയതായി സ്വപ്നംപോലെ തോന്നുന്നു. യഥാൎത്ഥമോ, എന്റെ മനസ്സിന്റെ ചാപല്യമോ എന്തോ? ഏതായാലും ഇവിടെ ആരോ വന്നു എന്നുള്ളതിനു തൎക്കമില്ല. എന്നിങ്ങനെ പലപല മനോരാജ്യങ്ങൾകൊണ്ടു ആ നികുഞ്ജത്തിൽ മന്ദമാരുതന്റെ ആലിംഗനസുഖവും ഏററു ഇരിപ്പായി. വൃദ്ധനും വന്നുചേൎന്നു. വിവരമെല്ലാം അയാളെ ധരിപ്പിച്ചു. ഞാൻ ഉറങ്ങിയ സമയം ഇവിടെ ആരൊക്കെയൊ കടന്നുവന്നിരിക്കുന്നു. അതാരാണെന്നു എന്നോടു പറയണം എന്നു ശഠിച്ചു. വൃദ്ധൻ പരുങ്ങലിലായി.

വൃദ്ധൻ:—ഇങ്ങനെ അസംബന്ധം പറയരുതു. എന്റെ അറിവോടുകൂടി ഒരു ഈച്ച പറക്കുമോ? ഇതിനുമുമ്പിൽ കടന്നിട്ടുണ്ടോ? ആ സംശയം വെറുതെയാണു. കുഞ്ഞിനു പനി വിട്ടിട്ടില്ല. അകത്തു

പോക. ആ കുളമ്മക്കല്ലിൽ കിടന്നപ്പോൾത്തന്നെ ഇതത്ര പന്തിയ ല്ലെന്ന് ഞാൻ തീച്ചപ്പെടുത്തി. ഇനി എന്താ ചികിത്സ തുടങ്ങാം. കാ റവുകൊള്ളരുത്.

മന്മഥ:—എനിക്ക ജലദോഷമേയുള്ളു. പനി തീരെയില്ല.

വൃദ്ധൻ:—നല്ല ജ്വരം ഉണ്ട്. പറഞ്ഞാൽ അനുസരണയില്ല. ഞാൻ പിന്നെ എന്തുചെയ്യും. അമ്മയ്ക്കു കമ്പി അടിക്കട്ടെ?

മന്മഥ:—ഈയാൾ മഹാ ഉപദ്രവിയായിട്ടാണു പുറപ്പാട്. ഇ വിടെ ആരാ വന്നതു്? എന്നോടു സത്യം പറയൂ. ഈ ലേസ് ആരുടേ താണ്?

വൃദ്ധൻ:—അതൊക്കെ ഞാൻ അറിഞ്ഞുവരാം. മരുന്നു സേവിച്ചു കൊണ്ട് അകത്തുപോയി കിടക്കൂ. ഈ പൊട്ട പ്രദേശത്ത് നല്ല വൈ ദ്യന്മാരെക്കൂടെ കിട്ടുകയില്ല. പിന്നെ ആയിരം രണ്ടായിരം കൊടുത്തു വരുത്തേണ്ടിവരും. ലേസ് എൻെറ കയ്യിൽ തന്നിട്ട് അകത്തു പോ വൂ. ഞാൻ പോയി തിരക്കി അറിഞ്ഞുവരാം എന്നുപറഞ്ഞു് ഒരുവി ധം മുറിയിൽ കൊണ്ടാക്കി.

മന്മഥ:—നിങ്ങൾ പുറത്തിറങ്ങിയ സമയം ഇവിടെ ആരെല്ലാം ഉണ്ടായിരുന്നു എന്നന്വേഷിച്ചറിയൂ? എനിക്ക വിശേഷിച്ചൊന്നുമില്ല.

ഈ കുശാഗ്രബുദ്ധിയായ വൃദ്ധന് എന്തോ ചില ഊഹങ്ങൾ തോന്നി ലേസുംകൊണ്ട് പുറത്തിറങ്ങി നേരെ ജഡ്ജിയുടെ ഗൃഹത്തി ലേയ്ക്കു തിരിച്ചു. അവിടെ യൌവ്വനയുക്തയായ ഒരു സ്ത്രീയും കുട്ടികളും തമ്മിലുണ്ടായ സംഭാഷണം പുറത്തു കേൾക്കാമായിരുന്നു.

നിമ്മല:—അമ്മേ, ചേച്ചി മിടുക്കത്തിയാണ്. ഞങ്ങളും ഒന്നിച്ച് വന്നില്ലെ, എന്നിട്ടു ചുററിനോക്കട്ടെ എന്നു പറഞ്ഞു് എവിടെയോ ഒ ളിച്ചിരുന്നുകളഞ്ഞു. പിന്നെ ഞങ്ങൾ പോരാറായപ്പോൾ കിടന്നു ല ഹളക്കൂട്ടിവിളിച്ചു. അപ്പോൾ ഒരു വള്ളിക്കുടിലിൽ നിന്ന് കരഞ്ഞു മു ഖം ചുവപ്പിച്ചുംകൊണ്ട് പുറത്തേയ്ക്കു ഓടിവരുന്നു. അപ്പോൾ ചേച്ചി യെ കാണേണ്ടതു തന്നെയായിരുന്നു. ഞങ്ങളെ വലിച്ചിഴച്ചുംകൊണ്ട് ഓടിപ്പോന്നു. നാളെ ചേച്ചിയെ കൊണ്ടുപോകണ്ടാ. നമുക്ക് അതിനു ള്ളിൽ കടന്നുനോക്കണം. അതിനുള്ളിൽ ചോര കാണും. അതു കണ്ടു പേടിച്ചാണു് ചേച്ചി കരഞ്ഞതെന്നു തോന്നുന്നു.

വൃദ്ധനു കൂടുതൽ വിവരം അറിയാനുള്ള ഔത്സുക്യം കലശലാ യി. ജനലിനരികേ പടത്തിയിട്ടുള്ള വള്ളികൾക്കിടയിൽ ചെന്നുനിന്നും

എന്തായാലും ഈ സ്ത്രീയെ കണ്ടു പരിചയപ്പെടണം. ഗൃഹത്തിനു ള്ളിൽ കടന്നു ചെല്ലേണ്ട ഉപായങ്ങൾ ആലോചിച്ചു നിൽക്കുമ്പോൾ രാജകുമാരൻ പുറത്തിറങ്ങി ചന്ദ്രികയിൽ ഓടിത്തുള്ളുകയായിരുന്നു.

അമ്മ:—നളിനി! "തേടിയവള്ളി കാലിൽ പിണഞ്ഞോ?" എനിക്കങ്ങിനെ തോന്നുന്നു. എന്റെ ഊഹത്തിനു വല്ല യഥാൎത്ഥ്യവുമുണ്ടോ? നീ അവിടെ ഒക്കെ ചുററിനടന്നു കണ്ടുവോ? കുട്ടികൾ എന്തൊക്കെയോ പറയുന്നല്ലൊ. വിട്ടു പറയൂ? ഞാൻ സമാധാനിക്കട്ടെ.

നിൎമ്മല:—അമ്മെ! ആ കിഴവന്റെ സമ്മതംകൂടാതെ ആ കുടീരത്തിനുള്ളിൽ ചേച്ചി കടന്നതു് മൎയ്യാദയാണൊ? കിഴട്ടു കിഴവൻ കണ്ടെങ്കിൽ പിന്നെ അറിയാമായിരുന്നു. അമ്മെ! അവിടെ ഒരു പേരയിൽ ഒരുപാടി കായ് പഴുത്തുനിൽക്കുന്നു. ചേച്ചിയും ദാസിയുംകൂടി അതിൽ ഒന്നിനെ തൊടാൻ സമ്മതിച്ചില്ല. അമ്മെ! ചേച്ചിയെ നാളെ ഞങ്ങളോടൊന്നിച്ചു അയയ്ക്കരുതേ!

കുട്ടികളെ, നിങ്ങൾ പോയി പഠിച്ചതു വായിക്കിൻ. എന്നു പറഞ്ഞയച്ചു.

വൃദ്ധ, ഇവിടെ എന്തോ കാൎയ്യമുണ്ടെന്നും തന്റെ വരവു വ്യൎത്ഥമായില്ലെന്നും തോന്നി അയാൾ ഒന്നു ചെരുപ്പുമായി.

അമ്മ:—നളിനീ, നിനക്കിത്ര വിഷാദം എന്തു്? അവിടെ ആരൊക്കെയുണ്ടായിരുന്നു?

നളിനി, തോട്ടക്കാരൻ മാത്രമുണ്ടായിരുന്നു എന്നു പറഞ്ഞ വാക്കിൽ വേറെ ആരൊ കൂടെയുള്ളതായി ഊഹിക്കാമായിരുന്നു.

അമ്മ:—വേറെ ആരേയും കണ്ടില്ലെ?

നളിനി, അസത്യം പറയാനുള്ള മടികൊണ്ടു മൌനം അവലംബിച്ചു.

രാജകുമാരൻ തുള്ളിച്ചാടി ചെടിയുടെ സമീപത്തു എത്തിയപ്പോൾ ആരോ പതുങ്ങി നിൽക്കുന്നതു കണ്ടു് ഭയന്നു നിലവിളിച്ചു. അമ്മേ, എനിക്കു പേടിയാവുന്നു. ഇവിടെ ആരോ നിൽക്കുന്നു. ഇതു് കറുത്ത പിശാചാണൊ? ഇതാ മുമ്പോട്ടു വരുന്നു എന്നു പറഞ്ഞു് കണ്ണുകൾ പൊത്തി. വൃദ്ധൻ എത്തി രാജകുമാരന്റെ കൈയിൽ പിടിച്ചു. എന്തൊ കണ്ടതെ പേടിയാകും ഇല്ലേ? നിങ്ങൾ ഇന്നു പേരപ്പുഴത്തിനു [illegible] ഒക്കെ പറിച്ചുകൊണ്ടു [illegible] കൂടെ

യിൽ ഇട്ടുംകൊണ്ടു ലേസ് തിരുത്തു എന്നു പറഞ്ഞു് അവരെ തമ്മിൽ പിടിപ്പിക്കുന്നതിനു ചില വഴികൾ ആലോചിച്ചുറച്ചു. ആ സ്ത്രീ അവിടെ വന്നിരുന്നതു് താൻ അറിഞ്ഞതായിട്ടേ ഭാവിച്ചില്ല.

രാജ:—അമ്മാവനാണോ—ഹൊ. ഞാൻ ആദ്യം ഭയന്നുപോയി. അകത്തു വരണം. അമ്മ അവിടെയുണ്ടു്. ചേച്ചിയുണ്ടു് എന്നു പറഞ്ഞു് വൃദ്ധന്റെ കൈയ്ക്കു പിടിച്ചു് അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

അമ്മ:—കുട്ടീ! ആരാ അതു്? വലിയ പരിചയം നടിക്കുന്നല്ലൊ.

രാജ:—അമ്മേ! ഞങ്ങളെ തോട്ടത്തിൽ കടത്തിവിട്ട അമ്മാവനാണു്. നല്ല അമ്മാവൻ. ഞങ്ങൾക്കു എന്തെല്ലാം തരും. ഇതാ കണ്ടോ? പഴം നോക്കൂ.

എല്ലാ കുട്ടികളും ഓടി എത്തി ചുററുമിരുന്നു. വൃദ്ധൻ ഇവരെ അടുത്തണച്ചു ലാളിച്ചുകൊണ്ടു് നാളെ എല്ലാവരും നേരത്തേ വരണം കേട്ടോ? അപ്പോൾ കുട്ടികൾ യോജിച്ചു് ചേച്ചിയെ കൊണ്ടുവരില്ല. ഞങ്ങൾ വരും എന്നുല്ലാസത്തോടേ പറഞ്ഞു. ഇന്നു ചേച്ചി വന്നുവൊ? ഞാനവിടെഉണ്ടായിരുന്നില്ല എന്നു പറഞ്ഞു് കുട്ടികളുമായുള്ള സംഭാഷണം തൽക്കാലത്തേയ്ക്കു നിത്തി ചിന്താമഗ്നനായിട്ടിരുന്നു.

അമ്മ:—നിങ്ങൾ അവിടത്തെ ഉടമസ്ഥ.....അല്ലാ സൂക്ഷിപ്പുകാരനാണു് അല്ലെ? കുട്ടികൾ ദിവസവും പറയാറുണ്ടു്. ഇന്നു കണ്ടുവല്ലൊ. സന്തോഷമായി.

വൃദ്ധൻ:—എനിക്കു അമ്പതുകൊല്ലത്തെ സർവീസുണ്ടു്. ഉടമസ്ഥനും സൂക്ഷിപ്പുകാരനും ഒക്കെ ഞാൻതന്നെ.

നളിനി നമ്രമുഖിയായി നിന്നതല്ലാതെ ഒന്നും സംസാരിച്ചില്ല. ഈ വൃദ്ധൻ എന്നെ കണ്ടുവൊ? ഇനി അതിനു ശാസിക്കാനായിട്ടാണൊ വന്നതു്. ഒന്നും അറിയാൻ വയ്യ എന്നാലോചിച്ചു സങ്കോചം പൂണ്ടു നിന്നതേയുള്ളു.

വൃദ്ധൻ:—ഈ പെൺകുട്ടി കുട്ടികളുടെ..................

അമ്മ:—എന്റെ സോദരിയുടെ പുത്രിയാണു്. കുട്ടികളുടെ സഹോദരി. ഇവിടെ വന്നിട്ടു് കുറച്ചുദിവസമായി. "നളിനി" എന്നാണു് വിളിക്കുന്നതു്.

വൃദ്ധൻ:—ഇന്നു കുട്ടികളും ഒന്നിച്ചു വന്നിരുന്നു ഇല്ലെ? കഷ്ടം! ഞാൻ ഈ കുഞ്ഞിനെ യഥോചിതം സൽക്കരിക്കുന്നതിനു് അവിടെയില്ലാതെ പോയതു് എന്റെ ഭാഗ്യദോഷംതന്നെ.

അമ്മ:—കുട്ടികളുടെ നിർബ്ബന്ധം സഹിക്കാൻ വയ്യാതെ അവ ളും ഒന്നിച്ചുണ്ടായിരുന്നു.

വൃദ്ധൻ:—ഇന്ന് യജമാനനു നല്ല സുഖമില്ലാത്തതിനാൽ ഉടൻ മടങ്ങിപ്പോയി. അദ്ദേഹം വണ്ടിയിൽ കയറി അങ്ങോട്ടു തിരിച്ചു. ഞാൻ ഇതാ ഇങ്ങോട്ടും പോന്നു.

അമ്മ:—നിങ്ങളുടെ യജമാനൻ ഇവിടെയുണ്ടായിരുന്നോ? എന്നു ചോദിച്ചിട്ട് സാരഗർഭമായി നളിനിയെ ഒന്നു നോക്കി.

വൃദ്ധൻ:—അദ്ദേഹം ഇവിടെ വന്നിട്ട് രണ്ടുദിവസമായി. ഇപ്പോൾ തന്നെയാണ് മാതൃസന്നിധിയിലേയ്ക്കു പോയത്. ഇനി ഇതുപോലെ ഏതുകാലത്തെങ്കിലും വരും; അത്രതന്നെ. ഇപ്പോൾ നല്ല സുഖമില്ല. ആൾ പാതിയായിപ്പോയി. എനിക്കു കുട്ടികളോടു അതിരില്ലാത്ത വാത്സല്യമാണ്. എന്താവശ്യമുണ്ടായിരുന്നാലും അങ്ങോട്ട് ആളയയ്ക്കാം. ഞാൻ നിങ്ങൾക്കു സ്വന്തമല്ലെ? അന്യഥാത്വം അശേഷം വേണ്ട. പോയിവരട്ടെ എന്നു പറഞ്ഞ് എണീററു. ഇവിടെ ഇരുന്നു മുഷിയുമ്പോൾ അവിടെ വന്നാൽ ചുററി സഞ്ചരിക്കുന്നതിന് സൗകര്യമുണ്ടല്ലൊ. നാളെ വരണമെന്നു ഞാൻ പ്രത്യേകം പ്രാർത്ഥിക്കുന്നു എന്നു നളിനീദേവിയെ നോക്കി പറഞ്ഞു. ലേസും തിയ്യെ മേടിച്ച് വൃദ്ധൻ, കുട്ടികളെപ്പോലെ വേഗം നടന്നു. വൃദ്ധൻ വീട്ടിലെത്തി മുറിക്കുള്ളിൽ കടന്നപ്പോൾ മുക്കിയും മൂളിയും കിടപ്പാണ്. സുഖമില്ലെങ്കിലും ഒരു സ്ഥലത്തു അടങ്ങിക്കിടക്കയില്ല. എന്താ ചെയ്ക? പുതപ്പ് എടുത്തു കൊടുത്തിട്ട് പുതച്ചിട്ടില്ല. ഇങ്ങിനെ ആയാൽ വലിയ പ്രയാസംതന്നെ. വേണ്ടാത്തതൊക്കെ അറിയാൻ വളരെ താല്പര്യം. അറിഞ്ഞേതീരുവത്രെ. ഇതെന്തൊരു കഷ്ടമാണ് എന്നു പിറുപിറുത്തുംകൊണ്ട് അടുത്തുചെന്നു. തൻെറ വിജയത്തെപ്പററി വികാരം ജനിപ്പിക്കണ്ടാ എന്നു വിചാരിച്ച് ഒന്നും പുറത്തു പറഞ്ഞില്ല. ഇപ്പോൾ പനിയുണ്ടോ എന്നു ചോദിച്ച് തൊട്ടുനോക്കി.

മന്മഥ:—പോയകാര്യം എന്തായി? അതു പറയൂ. പിന്നീടാവാം മറെറാക്കെ.

വൃദ്ധൻ:—ഞാനെന്തുവേണ്ടു? ഇതുവരെ നടന്ന മുട്ട് ഒടിഞ്ഞതു മാത്രം, ഒന്നും അറിഞ്ഞില്ല. ഞാൻ നാളെ രാവിലെ പോകാം. ഒന്നുകൂടി അന്വേഷിക്കാനുണ്ട്. അതുവരെ ക്ഷമിക്കൂ—ഈ കൊച്ചേമാൻ

പാട്ടപ്പെടുന്നതു് കുററമല്ല. ഇവരം ഒരു ഉവ്വശിതന്നെ. ഈ രൂപങ്ങരം ദൈവം തിരിഞ്ഞെടുത്തു് സൃഷ്ടിച്ചതാണോ എന്നു തോന്നിപ്പോകുന്നു. എന്തു പ്രകൃതഗുണം! ആകൃതിയും പ്രകൃതിയും തമ്മിൽ എന്തു യോജിപ്പു്! ഇവരംതന്നെ എന്റെ യജമാനന്റെ ഭായ്യയായിരിക്കണം— ലേസു് തിയ്യെ മന്മഥനെ ഏല്പിച്ചിട്ടു ചായകൊണ്ടു വരുവാൻ പോയി.

മന്മഥ:—(ലേസിനെ ഒന്നുകൂടി നിവത്തു നോക്കിയിട്ടു്) ഇതു് എന്റെ നളിനീദേവിയുടേതുതന്നെ. അവരംക്കേ ഇത്ര നന്നായിട്ടു തുന്നാൻ വശമുള്ളൂ. അവരം ഇവിടെ വരാതെ ഈ ലേസു് എങ്ങിനെ വന്നു? (ലേസു് തന്റെ മുഖത്തോടു ചേത്തുവച്ചുകൊണ്ടു് ഭഗ്നാശയനായി കിടന്നു) കഷ്ടം! ഞാൻ എന്തു അപമാനകരമായ കൃത്യങ്ങരം ചെയ്തു. എന്നെ ആ ദുമ്മാഗ്ഗങ്ങളിൽനിന്നും പിന്തിരിച്ച ആ സ്ത്രീരത്നവും ചരമഗതിയെ പ്രാപിച്ചു. എന്റെ നളിനിയും എന്നെ ഉപേക്ഷിച്ചു. ജീവിതം ശൂന്യമായി. എന്റെ പ്രാണവല്ലഭ സമീപസ്ഥലങ്ങളിൽ എത്തിയിട്ടില്ലെങ്കിൽ ഈ അടയാളത്തിനു തരമില്ല. നിങ്ങരം പോയി നാളെ ഏതുവിധവും വിവരം അറിഞ്ഞു വരുമോ? എന്നു ചായയും കൊണ്ടു നില്ക്കുന്ന വൃദ്ധനോടു് വീണ്ടും സിദ്ധാന്തമുള്ള ബാലനെപ്പോലെ ചോദിച്ചു.

വൃദ്ധൻ:—എന്റെ കുട്ടീ, ചായ കുടിക്കു. ഞാൻ അതിരാവിലെ പുറപ്പെടാം. കണ്ടുകിട്ടാഞ്ഞാൽ ഞാനെന്തു വേണം? ഞാൻ ഇതേവരെ ആ സ്ത്രീയെത്തന്നെ കണ്ടിട്ടില്ല. ഭാഗ്യമുണ്ടെങ്കിൽ തരം. കൊണ്ടുപോകാം എന്നു പറഞ്ഞു് ഓരോ കഥകരം കേരംപ്പിച്ചു് വല്ലവിധവും ഉറക്കി.

മന്മഥനാഥൻ രാവിലെ എണീററു വൃദ്ധനെ വിളിച്ചുണത്തി, നങ്ങരം എന്നെ കുട്ടികളെ കളിപ്പിക്കുന്നതുപോലെ തൽക്കാലം ഓരോന്നു പറഞ്ഞു സമാധാനപ്പെടുത്തുന്നു ഇല്ലേ?

വൃദ്ധൻ:—സുഖക്കേടു ഭേദമാകട്ടെ പരിഭ്രമിക്കണ്ട. അതൊക്കെ ഞാനേററു. ഇതാ യാത്രയായി എന്നു പറഞ്ഞു് അടുത്തുള്ള ഒരു ചെറിയ കെട്ടിടത്തിൽ ചെന്നിരുപ്പായി.

ആഹാരം കൊടുക്കേണ്ട സമയത്തു് വീണ്ടും മുറിയിൽ കടന്നുചെന്നു. മന്മഥനു് പനി ഒട്ടും കുറവില്ലാതായി. മരുന്നു സേവിക്കുന്നില്ല. ശാഠ്യം കലശലായി. വൃദ്ധനോടു പരുഷവാക്കുകരം പറഞ്ഞു പറഞ്ഞു് കോപമായി. വൃദ്ധൻ കലഹം നടിച്ചുംകൊണ്ടു് പുറത്തിറങ്ങി. മന്മഥൻ വാതലൊക്കെ അടച്ചു് ഇരുട്ടുമുറിയിൽ കിടപ്പായി. നളിനിയും കുട്ടികളും വൃദ്ധന്റെ ക്ഷണമനുസരിച്ചു് കൃത്യസമയത്തു എത്തി. വൃ

ധാനെ കണ്ടപ്പോൾ സ്വതസ്സിദ്ധമായ ഗാംഭീൎയ്യത്തോടും വണക്കത്തോടും കൂടി മന്ദസ്മിതം തൂകിക്കൊണ്ട് അഭിമുഖമായി നടന്നുചെന്നു.

നളിനി:—ഞങ്ങൾ ഇതാ വന്നിരിക്കുന്നു. എനിക്ക് ഈ സ്ഥലമൊക്കെ ചുററിനോക്കിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ഇതിൻെറ ഉടമസ്ഥൻ ഇവിടെയില്ലെന്നല്ലേ പറഞ്ഞതു്? ഇത്ര രമണീയമായ സ്ഥലത്തിൻെറ ഉടമസ്ഥൻ മഹാ ഭാഗ്യവാൻ തന്നെ. എന്നാൽ ഇങ്ങനെ ഇവിടം തീരെ ഉപേക്ഷിച്ചിട്ട് ചുററി നടക്കുന്നതിൽ ആശ്ചൎയ്യം തോന്നുന്നു.

വൃദ്ധൻ:—അങ്ങനെ നടക്കയില്ല. മാതൃഗൃഹത്തിലേയ്ക്കല്ലേ പോയിരിക്കുന്നതു്? അവിടെ നിന്നും തിരിച്ച് താമസിയാതെ ഇവിടെ വരും. പണ്ടത്തെ പ്രകൃതം ഒക്കെ മാറി വളരെ യോഗ്യനായിത്തീൎന്നു.

നളിനി:—പണ്ട് എന്തായിരുന്നു. അദ്ദേഹത്തിൻെറ ഭാൎയ്യയും കുട്ടികളും ഇവിടെയില്ലേ?

വൃദ്ധൻ:—വിവാഹം ഇതുവരെ ചെയ്തില്ലല്ലൊ. പിന്നെ എങ്ങിനെ എന്തുപറഞ്ഞു് ഒരു ദീൎഘനിശ്വാസം ചെയ്തു. ഏതോ ഒരു ദേവകന്യകയ്ക്കുവേണ്ടി മരിക്കാൻ തുടങ്ങുന്നു. എവിടെ നിന്നും വരാൻ പോകുന്നോ? ദൈവത്തിനറിയാം. ആകപ്പാടെ ക്ഷീണിച്ച് ശരീരം ഇല്ലാതായി. എനിക്കതാണ് മനസ്താപം എന്ന് നളിനിയുടെ മുഖത്തു് തൻെറ ദൃഷ്ടികളെ സ്ഥിരമായി പതിപ്പിച്ചുകൊണ്ടു പറഞ്ഞു.

അവളുടെ മുഖത്തുണ്ടായ വൎണ്ണഭേദവും വികാരവും കണ്ട് സമാധാനപ്പെട്ടു. ഇതിനിടയിൽ കുട്ടികൾ പേരവൃക്ഷത്തിൽ ചാടിക്കയറി. ആ തക്കം നോക്കിക്കൊണ്ട് വൃദ്ധൻ നളിനിയെ സമ്പ്രദായത്തിൽ ഹാളിനുള്ളിലേയ്ക്കു ഓരോന്നു കാണിച്ച് ആകൎഷിച്ചു.

നളിനി:—(സാവധാനത്തിൽ) ഇതിൻെറ ഉടമസ്ഥൻ ഇന്നലെ എപ്പോൾ പോയി?

നീ എൻെറ വലയ്ക്കുള്ളിൽ വീണുപോയി. നോക്കിക്കൊ എന്ന ഭാവത്തിൽ "ഇന്നലെ രാത്രി എട്ടു മണിക്ക്. പിന്നീടല്ലേ ഞാൻ നിങ്ങളുടെ ഗൃഹത്തിൽ വന്നതു് എന്ന് വൃദ്ധൻ മറുപടി പറഞ്ഞു. ഓരോ സ്ഥലവും കൊണ്ടുനടന്നു കാട്ടിയിട്ട് മെല്ലെ മന്ദഹൻ ശുണ്ഠിപിടിച്ചു വാതലടച്ചു കിടക്കുന്ന മുറിയുടെ അടുക്കലെത്താറായപ്പോൾ അവളെ അവിടെ ഒന്നു തടഞ്ഞു് ചില കൗതുകമുള്ള സാധനങ്ങൾ എടുത്തുകൊടുത്തി നേരെ വാതുക്കൽ ചെന്നു തട്ടി തുറപ്പിച്ചു. ഞാൻ പുറത്തുപോയിട്ട് നല്ല ഔഷധം കൊണ്ടുവരാം എന്നു പറഞ്ഞു് ഉള്ളിലുള്ള ഒരു ജനലും ഒരു വിരൽക്കിട തുറന്നിട്ടിട്ട് വാത

ലടച്ചു പുറത്തിറങ്ങി നളിനിയുടെ അരുകിൽ ചെന്നു. ഈ പടങ്ങൾ ഒക്കെ കണ്ടില്ലെ? നല്ല സ്ഥലം. ഇവിടെ താമസത്തിനും വളരെ സുഖമുണ്ട്. യജമാനൻ ഭാൎയ്യാസമേതം താമസിച്ചാൽ എത്ര നന്നായിരുന്നു. എന്തു ചെയ്യും എന്നു പറഞ്ഞിട്ട് മന്മഥന്റെ ഛായ അവിടെ തൂക്കിയിട്ടുള്ളതിനെ ചൂണ്ടിക്കാണിച്ചു. ഇതാണ് യജമാനൻ; ആൾ വേണ്ടില്ലെ? എന്നു ചോദിച്ചു. ഓരോന്നു പറഞ്ഞു മുന്നോട്ടു നടന്നപ്പോൾ നളിനി തന്റെ കണ്ണുനീരിനെ ലേസുകൊണ്ടു തുടച്ച് അവിടെ ത്തന്നെ രണ്ടു മിനിട്ടു നോക്കിനിന്നു. വൃദ്ധൻ ആരു കാണാത്ത ഭാവത്തിൽ ഇവിടെ വരാം, ഇതിനകത്തും വളരെ വിലപിടിച്ച സാധനങ്ങളും ചിത്രങ്ങളും ഉണ്ട് എന്നു പറഞ്ഞു് സാവധാനത്തിൽ നടന്ന് മുറിയുടേ വാതുക്കൽ ചെന്നു അകത്തേയ്ക്കു കയറി നിന്നുംകൊണ്ട് നളിനിയെ ഉള്ളിലേയ്ക്കു ക്ഷണിച്ചു. അവൾ അകത്തേയ്ക്കു കടന്ന ഉടനെ വൃദ്ധൻ പുറത്തു ധൃതിയിലിറങ്ങി വാതൽ പൂട്ടികളെഞ്ഞു.

നളിനി ഇതെന്തോ ചതിപ്രയോഗമാണല്ലൊ എന്നു വിചാരിച്ച് സംഭ്രമത്തോടെ ചുററി നോക്കിയപ്പോൾ ആ സ്വല്പ വെളിച്ചംകൊണ്ട് ആരോ കട്ടിലിൽ ഉണ്ടെന്നു മനസ്സിലായി. ഭയവും ലജ്ജയുംകൊണ്ടു വിഷണ്ണയായിത്തീൎന്നു. വേഗം ആ ജനൽ തുറന്നു. വെളിച്ചം അകത്തു കടന്നതോടുകൂടി മന്മഥൻ നളിനിയുടെ നേക്കു രണ്ടു കൈകളേയും നീട്ടിക്കൊണ്ട് "പ്രാണനാഥേ! അടുത്തു വരിക. ഇത്ര നിൎദ്ദയം കാട്ടാൻ ദേവിയുടെ ഹൃദയം ഏതു വിധം അനുവദിച്ചു? എന്നെ തീരെ ഉപേക്ഷിച്ചിട്ടു പൊയ്ക്കളഞ്ഞുവല്ലൊ. അമ്മ എവിടെ? എല്ലാവൎക്കും സൗഖ്യം തന്നെയല്ലെ? പ്രിയെ അടുത്തു വരൂ. ഞാൻ ആശ്വസിക്കട്ടെ!"

നളിനി:—എന്നെ ഈ ചതിയിലകപ്പെടുത്തുമെന്നു ഞാൻ തീരെ വിചാരിച്ചിരുന്നില്ല. വാതൽ തുറക്കാൻ പറയുക. പിന്നെ ഞാൻ അടുത്തു വരാം. മനസ്സിനെ ചഞ്ചലിപ്പിക്കാതിരിക്കു.

മന്മഥൻ:—അമ്മ എവിടെ? അവിടെ നിന്നും പൊയ്ക്കളഞ്ഞതെന്താണ്?

നളിനി:—അമ്മ മരിച്ചു. ഞാൻ മാത്രമേയുള്ളു (എന്നു പറഞ്ഞപ്പോൾ നളിനിയുടെ കണ്ണുകൾ അശ്രുപൂൎണ്ണങ്ങളായി.) ഞാൻ ഈ മുറിയ്ക്കുള്ളിൽ നില്ക്കുന്നതു് യുക്തമല്ല. വാതൽ തുറപ്പിക്കു.

മന്മഥ:—ഞാൻ എന്റെ പ്രാണവല്ലഭയ്ക്കുവേണ്ടി ജീവിതം നയിക്കയാണ്. [illegible]

ന്നെ വിട്ടുപിരിയരുതേ! എന്റെ അടുത്തു വരൂ. ഞാൻ ചെയ്ത വീഴ്ച കൾ ഒക്കെ ക്ഷമിക്കണേ! കോപിക്കരുതു്.

നളിനിയുടെ ഹൃദയം ഉരുകി ജലപ്രായമായി, മന്മഥന്റെ അടുക്കൽച്ചെന്നു് ആ കട്ടിലിന്മേൽ ഇരുന്നു കൈകളെ മൃദുവായി തടവിക്കൊണ്ടു് "എന്താ സുഖക്കേടു്? ദേഹം നന്നാ ശോഷിച്ചുപോയല്ലോ?"

മന്മഥ:—എനിക്കു് നളിനിയെക്കൂടാതെ ജീവിതം വ്യർത്ഥമാണു്. ഞാൻ കുറേക്കാലമായി കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടും ഫലിച്ചില്ല. മരണംതന്നെ നല്ലതെന്നു തോന്നി എല്ലാററിനും വെറുപ്പുണ്ടായി. ഇന്നു് എന്റെ പ്രാണേശ്വരി പ്രത്യക്ഷമായില്ലെങ്കിൽ ഞാൻ തീർച്ചയായും ദേഹവിയോഗം ചെയ്യുകളയുമായിരുന്നു. മന്മഥൻ നളിനിയെ മാറോടണച്ചു് ഗാഢാശ്ലേഷംചെയ്തു.

നളിനി:—അങ്ങു് ഇവിടെയുള്ള വിവരം ഞാനറിഞ്ഞിരുന്നുവെങ്കിൽ ഈ പ്രദേശത്തു കടക്കുകയില്ലായിരുന്നു. അമ്മ മരിച്ചതിൽപിന്നീടു വലിയമ്മ ഇടവിടാതെ കത്തയച്ചുകൊണ്ടിരുന്നു. അതു് ധിക്കരിക്കുന്നതു് യുക്തമല്ലല്ലൊ എന്നു വിചാരിച്ചു് ഇവിടേയ്ക്കു വന്നതാണു്. കുട്ടികൾ വരും. വാതൽ തുറപ്പിക്കൂ.

മന്മഥ:—എനിക്കുവേണ്ടി എന്റെ പ്രാണാധികപ്രേയസി അനുഭവിച്ച ദുഃഖത്തിനു കയ്യും കണക്കുമില്ലല്ലൊ. അതെനിക്കറിയാം. എന്റെ സമസ്താപരാധങ്ങളും പൊറുക്കുക. ഞാൻ ഇതാ അഭയംപ്രാപിക്കുന്നു. ഞാൻ ഇപ്പോൾ നളിനിക്കു് അനുരൂപനായ വരനാണു്. ഇനി കഴിഞ്ഞ കാലത്തെപ്പററി ചിന്തിക്കരുതേ! നളിനി എന്റെ അപരാധങ്ങളെ മറന്നതായി ഞാൻ വിശ്വസിക്കട്ടെയോ? എന്നെ സമാധാനിപ്പിക്കയില്ലെ? എന്നു പറഞ്ഞു ക്ഷീണിച്ചു് നിശ്ചലനായി കിടന്നു.

നളിനി:—എനിക്കു യാതൊരുവിധമായ കോപവും ഇല്ല. ഇപ്പോൾ അധികം സംസാരിക്കേണ്ട. ദീനം സുഖപ്പെട്ടിട്ടു് തമ്മിൽ കാണാം എന്നു പറഞ്ഞു വാതലിന്റെ നേക്കു നടക്കാൻ ഭാവിച്ചു.

മന്മഥ:—നളിനി! ഈ കാഠിന്യം അരുതു്. എന്നെ വിട്ടു പോകരുതു്. ഞാൻ എന്റെ ദുർവൃത്തികൾ ഒക്കെ ഉപേക്ഷിച്ചു. എന്നെ ത്യജിക്കുന്നതായിരുന്നാൽ അരനിമിഷം ഞാൻ ജീവനെ വച്ചുകൊണ്ടിരിക്കയില്ല. സത്യമായിട്ടുമില്ല. ഹൃദയം ഇത്ര കഠിനമായിപ്പോയോ? എന്നു പറഞ്ഞു കൈമേൽ മുറുകെപ്പിടിച്ചു. ഞാൻ ഈ വാതലടച്ചതിനു മാപ്പു ബോധിപ്പിച്ചുകൊള്ളുന്നു എന്ന പ്രസംഗത്തോടുകൂടി വൃദ്ധൻ

ചായയും കൊണ്ടുവന്നു. കൃതാൎത്ഥനായി. ഇന്നു മരിച്ചാലും സന്തോഷം തന്നെ. എന്റെ യജമാനന്റെ തപസ്സ് ഫലിച്ചുവല്ലൊ. ഇനി വിട്ടുകളയരുത്. രണ്ടാളും കാൎയ്യങ്ങൾ ഒക്കെപ്പറഞ്ഞുതീൎക്കണം. യജമാനെ! ഇനി എന്നോടു ശുണ്ഠി പിടിക്കരുത്! എനിക്ക് ഒരു സമ്മാനവും തരണം എന്നുപറഞ്ഞു കലുങ്ങി ചിരിച്ച് ചായ അവിടെ വച്ചിട്ട് പുറത്തിറങ്ങി പോയി. നളിനിയിൽ യാതൊരു ഭാവഭേദവും കണ്ടില്ല. നിശ്ചലയായി നിന്നതേയുള്ളു.

മന്മഥ:—(കണ്ണീരോടുകൂടി)പ്രിയേ! പ്രതികാരസ്വഭാവം എന്റെ ഓമനയ്ക്കു യോജിക്കുന്നതല്ല. എന്നെ ഇനിയും വ്യസനിപ്പിക്കാതിരിക്കു.

നളിനി മേശപ്പുറത്തു വച്ചിരുന്ന ചായ എടുത്തു കൊടുത്തു. മന്മഥൻ ചായ കയ്യിൽ പിടിച്ചുംകൊണ്ട് ആ കോമളാംഗിയുടെ മുഖത്തു നോക്കി കണ്ണുനീരൊഴുക്കി. ഞാൻ ആഹാരത്തിന്റെ രുചി അറിഞ്ഞിട്ട് എത്രകാലമായി എന്നറിയാമൊ എന്നു ദീനസ്വരത്തിൽ ചോദിച്ചു. നിദ്ര എന്നുള്ളതും എനിക്കില്ലാ എന്നു പറഞ്ഞു് വിലപിച്ചു. നളിനിക്ക് ഹൃദയോദ്വേഗം തടുക്കാൻ വയ്യാത്ത മട്ടിലായപ്പോൾ മന്മഥനെ ഗാഢമായി ആശ്ലേഷിച്ചു. സമാധാനമായിരിക്കുക. ഈ ചാപല്യം അരുത് എന്നു പറഞ്ഞു് അദ്ദേഹത്തിന്റെ വദനത്തിൽ പ്രേമത്തോടുകൂടി ചുംബനം ചെയ്തു. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ. ചായ കുടിക്കുക. നളിനിയും ചായകഴിക്കു. നമുക്കു പുറത്തുപോയി കുറച്ചു കാററുകൊള്ളാം.

നളിനി:—സാവധാനത്തിൽ ആകാമല്ലൊ. സുഖപ്പെടട്ടെ. ഇതിനുള്ളിൽ തന്നെ കിടക്കുക. ജനൽ ഒക്കെ തുറന്നാൽ മതി. ഞാൻ നാളെ നേരത്തെ വരാം. കുട്ടികൾ ലഹളകൂട്ടിത്തുടങ്ങി എന്നു പറഞ്ഞു് നീലോല്പലസദൃശങ്ങളായ കണ്ണുകൾകൊണ്ടു യാത്രചോദിച്ചു.

മന്മഥൻ തന്റെ ഷർട്ടിനുള്ളിൽ വച്ചിരുന്ന ലേസ് എടുത്തു് "ഇതു് നളിനിയുടേതല്ലേ?" എന്നു് നിവൎത്തി കാണിച്ചു. "ഇന്നലെ ഇവിടെ വന്നിരുന്നുവോ? എന്നിട്ട് എന്നോട് ഒരക്ഷരംപോലും പറയാതെ ഏതുവിധം പോയി?"

വ്രീളാപരവശയായ നളിനി നമ്രമുഖിയായി നിന്നു.

മന്മഥ:—ഇപ്പോൾ എവിടെയാണു താമസം?

നളിനി:—ആ കുന്നുമ്മേൽ..................ഇനി ഞാൻ താമസിക്കുന്നതു് നമ്മുടെ ഗൌരവത്തിന് പോരാത്തതാണ്. ഇനി ഞാൻ ഇവിടെ നിന്നും പോകുന്നതുവരെ ദിവസവും ഇവിടെ വരാമല്ലൊ.

മന്മഥ:—എവിടെപ്പോകുന്നതുവരെ?

നളിനി:—ഇവിടെ ഞാൻ സ്ഥിരമായി താമസിക്കുമോ? എന്റെ ജോലിസ്ഥലത്തു പോകണ്ടേ? ഒരു മാസത്തെ കല്പനയേ വാങ്ങീട്ടുള്ളു.

മന്മഥ:—പ്രിയെ! "നിങ്ങൾ രണ്ടാളുടേയും" ജീവിതം ഒന്നുപോലെയായിത്തീന്നല്ലൊ. "നിങ്ങൾ രണ്ടാളുടേയും" എന്നു പറഞ്ഞുതീന്നപ്പോൾ നളിനിയുടെ മുഖത്തു് അസൂയ സ്ഫുരിച്ചു് വിലസുകുന്നു. എന്നെ തെററിദ്ധരിക്കരുതു്. എന്റെ ജീവിതത്തെ സന്മാർഗ്ഗത്തിലേയ്ക്കു നയിപ്പിച്ചു് ഭവതിയെ മാത്രമെ ഞാൻ വിവാഹം ചെയ്യാവു എന്നു സ്ഥിരപ്രതിജ്ഞയെ ചെയ്യിപ്പിച്ച ആ മഹിളാമണിയെ ആണു് ഞാൻ ഉദ്ദേശിച്ചതു്. എന്റെ സർവ്വസ്വവും ഞാൻ ഇതാ നളിനിക്കായി അർപ്പിച്ചിരിക്കുന്നു. ഞാൻ നളിനിയുടെയാണു്. അതിനാൽ ഇവിടംവിട്ടു് അന്യാശ്രയത്തിൽ പോകുന്നതുചിതമല്ല. ഒരു നിമിഷം എന്നെ വിട്ടുപിരിയുന്നതു സഹിക്കാൻ ഇനി ഞാൻ ശക്തനല്ല.

നളിനി:—എത്ര കാലമായി ഈ സ്വഭാവപ്പകർച്ച വന്നിട്ടു്? ആരാണു് ഇതിനു പ്രേരിപ്പിച്ചതു്? തീർച്ചയായും സ്വയമേവ ഈ മാററം വരികയില്ല.

മന്മഥൻ നളിനിയുമായി പിരിഞ്ഞതുമുതൽക്കുള്ള സംഭവങ്ങൾ ഒരു സംക്ഷിപ്തമായി വിവരിച്ചു.

നളിനി:—കഷ്ടം! ആ സ്ത്രീയെ എനിക്കൊന്നു കാണാൻ കഴിഞ്ഞില്ലല്ലൊ. എന്തായാലും ശരീരം സൂക്ഷിക്കണം. ഞാൻ ഇന്നലെ വല്ലാതെകണ്ടു് പരിഭ്രമിച്ചു. നല്ല ജ്വരമുള്ള സമയത്തായിരുന്നല്ലോ ആ കാററത്തു് കുളമ്മക്കല്ലിൽ കിടന്നിരുന്നതു്.

മന്മഥ:—എങ്ങിനെയും നശിക്കട്ടെ എന്നു തീർച്ചപ്പെടുത്തിത്തന്നെയാണു് അവിടെ കിടന്നതു്. നളിനി, അമ്മയും ഒന്നിച്ചു് എന്നോടു പറയാതെ പോയതു നിമിത്തമാണു് എന്റെ ജീവിതം ശൂന്യമായി ഭവിച്ചതു്. അതിനു നളിനിതന്നെയാണു് വീഴ്ചക്കാരി.

നളിനി:—ഇതു് ലോകസാധാരണമായ വാക്കുകൾ എന്നല്ലാതെ യാതൊരർത്ഥവുമില്ല. ഒരു പുരുഷൻ ദുർമ്മാർഗ്ഗിയായി തനിക്കും നാട്ടിനും കൊള്ളരുതാതെ പോകുന്നതു് സ്ത്രീയുടെ കുററമാണു്. അവൾക്കു പുരുഷനോടുള്ള സ്നേഹാദരവിന്റെ കുറവുകൊണ്ടാണു്. ഒരു സ്ത്രീ ചീത്തയായാൽ അതു് പ്രകൃത്യാ അല്ലെങ്കിൽ കുടുംബത്തോടേ വഷളായി

ട്ടാണെന്നും ആണു ഘോഷിക്കുന്നത്. സത്തും അസത്തും രണ്ടുവർഗ്ഗത്തിലുമുണ്ട്. ഒരാളുടെ നിർബന്ധംകൊണ്ടോ പ്രേരണാശക്തികൊണ്ടോ ഉണ്ടാകുന്ന നന്മയ്ക്ക് എത്രമാത്രം ശാശ്വതത്വം ഉണ്ടായിരിക്കും? സ്വയം അല്ലാഞ്ഞാൽ പരസ്പരവഞ്ചനയും കറിനപ്രവൃത്തികൾക്കും ഒരുമ്പെട്ടുതുടങ്ങും. ഏതായാലും ആ സ്ത്രീയുടെ അമാനുഷസാഹസം കൊണ്ടുള്ള ഫലം ഇവിടെ ദൃഢമായി പതിഞ്ഞത് മഹാഭാഗ്യം തന്നെ. സമയം അതിക്രമിക്കുന്നു. പിന്നെ കാണാം എന്ന് യാത്രപറഞ്ഞു.

"നളിനി! വിവാഹത്തിനു ഒട്ടും താമസിക്കരുതെ? വലിയമ്മയെ നാളെ ഇവിടെ കൂട്ടിക്കൊണ്ടുവരാമെന്നു വാഗ്ദത്തം ചെയ്യൂ. എന്നാൽ ഞാൻ പോകാൻ സമ്മതിക്കാം. എനിക്കു ഉറക്കം ഉണ്ടാകയില്ല. ഇല്ലെങ്കിൽ വണ്ടി അയച്ച് അവരെ ഇവിടെ വരുത്തുക." നളിനിക്കും ദേഹസ്ഥിതി ഓർത്തിട്ട് തനിച്ചാക്കി പോകാൻ സമ്മതമില്ല. പിന്നെ കുട്ടികളെ പറഞ്ഞയച്ച് വലിയമ്മയെ വരുത്തി. മന്മഥൻ എണീററ് അവരെ സൽക്കരിച്ചു ഇരുത്തിയിട്ടു വിവരങ്ങൾ ധരിപ്പിച്ചു.

അമ്മ:—അധികം സംസാരിക്കേണ്ട; വിവാഹം താമസമെന്യേ നടത്താം. അതുവരെ മന്മഥനാഥൻ അങ്ങോട്ടു പോരിക. ഞങ്ങൾ ഒന്നിച്ചു താമസിക്കാം. യാത്രയ്ക്കു സൌകര്യപ്പെട്ടപ്പോൾ ഉടൻ പോയി വേണ്ട ഏർപ്പാടുകൾ വിവാഹത്തെ സംബന്ധിച്ച് ചെയ്യാമല്ലൊ. നളിനിയെ ഞാൻ ഏററു. ഇനി വിട്ടയയ്ക്കുയില്ല. ധൈര്യമായിരിക്കൂ.

:0:

# അദ്ധ്യായം ൩൩.

"പ്രീതിയൊടുസംഗീതാദികൾ തുടങ്ങി; തത്ര സുരയുവതിജന
ചിത്രതര, രസലളിത നൃത്തമതു സഭയതിൽ വിളങ്ങി
തദനു ശുഭകാലെ, ത്രിജഗദനുകൂലെ-ഭുവന
പതി ഗിരിശനാഥ-കരകമലമിതമൊടു പിടിച്ചു വിധിപോലെ."

ചന്ദ്ര:—പ്രിയേ! സുകുമാരി! ഭവതിയുടെ അജ്ഞാതവാസം തീർന്നുവല്ലൊ. നമ്മുടെ വിവാഹത്തെപ്പററി ഇനി എപ്പോൾ ആണ് തീർച്ചപ്പെടുത്തുന്നത്. അതോ, ഇനിയും എനിക്ക് ഏകാന്തജീവിതം വേ

ണമെന്നു നിർബന്ധമുണ്ടോ? ഉണ്ടെങ്കിൽ അതു് എന്നാൽ സഹിക്കാൻ പ്രയാസമാണു്. രണ്ടിലൊന്നു് ഇനിയെങ്കിലും ദയവായി പറയുമോ? ഞാൻ ദൂരദേശസഞ്ചാരത്തിനു പുറപ്പെട്ടു കഴിഞ്ഞു.

സുകു:—ഈ ചോദ്യത്തിനുത്തരം പറയാൻ തൽക്കാലം ഞാൻ അശക്തയാണു്. അവിടുന്നു് സ്വല്പം കൂടി ക്ഷമിച്ചു് ഇഷ്ടംപോലെ ഒരു സ്ത്രീരത്നത്തിനെ തിരഞ്ഞെടുക്കുക. എന്നോടു പൂർവകാലത്തുണ്ടായിരുന്ന അപരിമിതമായ പ്രേമവിശ്വാസങ്ങൾക്കു ഭംഗംവന്നിട്ടുണ്ടു്. നാമൊരുമിച്ചുള്ള ജീവിതം സുഖമായിരിക്കാനിടയില്ല. ജനങ്ങളുടെ വായടക്കാൻ പ്രയാസമല്ലേ? അവർ പലവിധമായ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചുതുടങ്ങും. എത്ര ജ്ഞാനിയായാലും ക്ഷോഭിച്ചുപോകും. നിഷ്കളങ്കനായ അങ്ങേയ്ക്കു് ഞാൻ ഒരു കളങ്കമായിത്തീരുന്നതാണു്. എനിക്കുവേണ്ടി അതൊക്കെ സഹിക്കുവാനൊരുങ്ങുന്നോ? ഞാൻ അങ്ങയെ മലിനപ്പെടുത്താതെ വയോധികനായ പിതാവിനോടൊന്നിച്ചു് ജീവിച്ചുകൊള്ളാം. ഞാൻ പരിശുദ്ധയാണെന്നു സ്ഥാപിച്ചാൽ മാത്രം മതിയെന്നായിരുന്നു എന്റെ താല്പര്യം. ദൈവഗത്യാ അതു സാധിച്ചു. അച്ഛനും പൂർവസ്ഥിതിയിൽ എന്നോടു വാത്സല്യമുണ്ടു്. ഇഷ്ടംപോലെ പ്രവർത്തിക്കുന്നതിനു നാം സ്വതന്ത്രരുമാണു്. ഞാൻ കന്യകാവൃത്തി കൈക്കൊള്ളുന്നതാണു് എല്ലാംകൊണ്ടും എനിക്കു ശ്രേയസ്സായിട്ടുള്ളതു്. എനിക്കു വിവാഹം എന്തിനു്? സ്വകീയസുഖത്തെ മാത്രം ഇച്ഛിക്കുന്നതായിരുന്നാൽ എന്റെ അച്ഛൻ വളരെ കഷ്ടമനുഭവിക്കും. അങ്ങു് എന്നോടു കാണിച്ചിട്ടുള്ള അളവററ ദയവിനും വാത്സല്യത്തിനും ഞാൻ എന്നും കൃതജ്ഞതയുള്ളവളായിരിക്കും.

ചന്ദ്ര:—ജീവിതത്തിൽ ശൂന്യമാക്കിത്തീർത്ത കാലങ്ങൾ ഇപ്പോൾ തന്നെ സഫലമായി. വളരെ സന്തോഷം. ഞാൻ ഇന്നുരാത്രി വണ്ടി കയറാൻ തീർച്ചപ്പെടുത്തി. ഒരു സുഹൃത്തിന്റെ സ്ഥാനമെങ്കിലും ദയവായി അനുവദിച്ചല്ലോ? നമ്മുടെ കുടുംബങ്ങൾ തമ്മിലുള്ള പൂർവപരിചയത്തെ നാം ഇത്ര പെട്ടെന്നു് ഇല്ലാതെ ആക്കണമെന്നില്ല. എന്നാൽ പ്രഭുവിനോടു് ഈ വിവരം പറഞ്ഞിട്ടു് ഞാൻ യാത്രയായി എന്നു പറഞ്ഞു് എണീററു ത്ധടുതിയിൽ ഇറങ്ങി. പുഷ്കരിണിയിലെ പടിവിട്ടു് വെളിയിൽ ഇറങ്ങിയപ്പോൾ വാച്ചും ചെയിനും എടുത്തില്ലെന്നു ഓർമ്മവന്നു. തിരിച്ചു വന്നു് സുകുമാരിയുടെ മുറിയിൽ കയറി. അവൾ ആ സോഫായിൽ തന്നെ നിശ്ചേഷ്ടയായി കിടക്കുന്നു. ചന്ദ്രസേനൻ ചെന്നു് ഇതൊക്കെ എടുത്ത കാലൊച്ച കേട്ടിട്ടും യാതൊരു

ചലനവും കണ്ടില്ല. വിളിച്ചുനോക്കി. എന്നിട്ടും അനക്കമില്ല. അരുകിൽ ചെന്നപ്പോൾ സുകുമാരി ബോധരഹിതയായി വീണു കിടക്കുകയാണെന്നു മനസ്സിലായി. അപ്രകാരം കണ്ടിട്ടു പോകുന്നതിന്ന് ധൈര്യമില്ലാതെ ശീതോപചാരങ്ങൾകൊണ്ട് ഒരുവിധം എഴുനേല്പിച്ചു.

സുകു:—എനിക്കു രണ്ടുകൊല്ലത്തിനു മേലായി ഇങ്ങനെ ഒരു ബോധക്ഷയം ഉണ്ടാകുന്നു. അധിക മനോവ്യാപാരമോ ദേഹക്ലേശമോ ഉണ്ടായാൽ മതി. ചിലപ്പോൾ ഒന്നും രണ്ടും പ്രാവശ്യം ഒരു ദിവസമുണ്ടാവും. എന്തു കാരണത്താലാണെന്നറിയാൻ പാടില്ല.

ചന്ദ്ര:—ഡാക്ടർക്ക് ഇപ്പോൾതന്നെ ആളയച്ചു വരുത്തി പരിശോധിക്കണം. ആരുമില്ലാത്ത അവസരങ്ങളിൽ ഇങ്ങനെ സംഭവിച്ചാൽ അപകടമാകയില്ലേ?

സുകു:—എനിക്കും ഭയം ഉണ്ട്. ഇല്ലെന്നില്ല. എന്തു ചെയ്യട്ടെ?

ചന്ദ്ര:—അവനവന്റെ ആളുകളെ വിവരം ധരിപ്പിക്കാതിരുന്നതു കഷ്ടമായി. ഞാൻ പോയി പ്രഭുവിനോടു പറയാം. അപ്പോൾ നിവൃത്തിമാർഗ്ഗവും ഉണ്ടായിക്കൊള്ളും. എന്റെ വാച്ചു മറന്നിട്ടുപോയി. അതാണു മടങ്ങിവന്നതു്. അപ്പോൾ സുകുമാരിയെ ഈ അവസ്ഥയിൽ കണ്ടു. ഇപ്പോൾ ആശ്വാസപ്പെട്ടല്ലൊ. ഡാക്ടരെ വിളിച്ചു കാണിക്കാനമാന്തിക്കരുതെ! അധികമനോവ്യാപാരത്തിനിടകൊടുക്കാതെ സ്വസ്ഥമായിരിക്കുക. എന്നാൽ ഞാൻ പോകുന്നു.

സുകുമാരി ആയാസത്തോടെ എണീററ് "എത്രമാസത്തെ താമസമുണ്ടാകും" എന്ന് മൃദുവായി ചോദിച്ചു.

ചന്ദ്ര:—(പ്രക്ഷോഭങ്ങളെ അടക്കിക്കൊണ്ടു്) ആൎക്ക്? എനിക്കൊ? ഞാൻ ഒന്നും തീൎച്ചപ്പെടുത്തിയിട്ടില്ല. ഞാൻ സ്വതന്ത്രനല്ലെ? എത്രകാലമായാലെന്താ? എന്റെ അഭാവംനിമിത്തം യാതൊരു പ്രാണിക്കും മനസ്താപം ഉണ്ടാകാനില്ല. പിന്നെ സ്വച്ഛന്ദം സഞ്ചരിക്കുന്നതിന് എനിക്കു യാതൊരു ക്ലേശവും വേണ്ടല്ലൊ. സുകുമാരി പോയി സുഖമായി നിദ്രചെയ്യൂ. നാളത്തേയ്ക്കു വളരെ സുഖമുണ്ടാകും. പ്രഭുവിന്റെ വാൎദ്ധക്യകാലത്തു് നല്ലപോലെ ശുശ്രൂഷവേണം. അതിനു ഭവതിയുടെ ശരീരം അരോഗമായിരുന്നാലല്ലേ സാധിക്കൂ. ഇവിടെയുള്ള വിശേഷങ്ങൾക്ക് സൗകൎയ്യംപോലെ കത്തയയ്ക്കുമെല്ലൊ. ദൈവം അനുഗ്രഹിക്കട്ടെ എന്നു പറഞ്ഞു ദ്ധൃതിയിൽ നടന്നു.

സുകുമാരി:—[എത്തി കയ്യു പിടിച്ചുംകൊണ്ടു്] വേണ്ട—പോകണ്ട—എന്റെ അജ്ഞാതവാസംകൊണ്ടും ഞാൻ രഹസ്യം പുറത്തു പ

റയാൻ മടിച്ചതുകൊണ്ടും എന്നെ പഴയരീതിയിൽ വിചാരിക്കാൻ അവിടന്ന് ആഗ്രഹിക്കുമോ? മുൻ സങ്കല്പത്തെ മുൻനിർത്തി സ്വാർത്ഥ ത്യാഗം ചെയ്യുന്നതല്ലയോ എന്ന് ബലമായി സംശയിച്ചുപോകുന്നു. അവിടത്തെ നിഷ്കളങ്കമായ സ്നേഹം എന്നോടുണ്ടെങ്കിൽ അതിൽ പരം ഭാഗ്യം മറെറന്താണെനിക്കു വരാനുള്ളത്? മനസ്സാക്ഷിയെ വഞ്ചി ക്കാതെ അവിടന്ന് ഒരിക്കൽക്കൂടി സത്യം പറയണേ!

ചന്ദ്ര:—ഈ മാതിരിയുള്ള ചോദ്യങ്ങൾ സുകുമാരിയുടെ ഹൃദയ കാഠിന്യത്തെ വെളിപ്പെടുത്തുന്നുവെന്നല്ലാതെ മറെറാന്നും എനിക്കു പ റയാനില്ല. എന്റെ പ്രേമവിശ്വാസങ്ങൾ ഉത്തരോത്തരം അഭിവൃ ദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നല്ലാതെ ഒരുവിധമായ മാററ വും ഉള്ളതായി ഞാൻ അറിയുന്നില്ല. എന്നാൽ ഞാൻ പലേ അവ സരങ്ങളിലും വളരെ മനോവേദന അനുഭവിച്ചിട്ടുണ്ട്. "പോക ണ്ട" എന്നരുളിച്ചെയ്തതുകൊണ്ടു തന്നെ ഞാൻ കൃതാർത്ഥനായി. വരൂ. പിതാവിന്റെ അടുക്കൽ ചെന്ന് നമ്മുടെ സ്വയംവരത്തിന് ഒരു മുഹൂ ർത്തം നിശ്ചയിക്കാൻ പറയാം. എണീക്കു എന്നു പറഞ്ഞു് ചന്ദ്രസേ നൻ പ്രസന്നനായി ആ തരുണീരത്നത്തെ പ്രേമാതിരേകത്താൽ നോ ക്കി. ഇത്രയും പൂർണ്ണസൗന്ദര്യം തനിക്ക് ഇതിനുമുൻപ് ഒരിക്കലും സുകുമാരിയിൽ ദൃശ്യമായിരുന്നില്ല. അവൾ ആപാദചൂഡം സൗന്ദര്യ ഗാംഭീര്യാദികൾക്കു നിദാനമായ ഏതോ ദേവനിതംബിനിയെപ്പോലെ കാണപ്പെട്ടു. സുകുമാരി മന്ദം തന്റെ കമിതാവിന്റെ കണ്ഠത്തിൽ ക്കൂടി കരം ചേർത്ത് അദ്ദേഹത്തിന്റെ മനോഹരമായ കപോലത്തിൽ ചുംബിച്ചു. അവരുടെ ദുർദ്ദശയും നീങ്ങി. സുകുമാരി പുതിയ വസ്ത്ര ങ്ങൾ ധരിച്ചലംകൃതയായി ചന്ദ്രസേനനും ഒന്നിച്ച് പിതാവിന്റെ അടുക്കൽ ചെന്ന് മന്ദസ്മിതം തൂകി നിന്നു.

പ്രതാ:—[പുഞ്ചിരിയോടുകൂടി] കുട്ടീ, നിങ്ങൾ രണ്ടാളും ഒന്നി ച്ചു വന്നതു് എനിക്കു എത്രയോ സന്തോഷമായിരിക്കുന്നു. നീ അലംകൃ തയായി കാണുന്നതിനു ഞാൻ എത്രയോ കൊതിച്ചിരുന്നു. ദൈവം എന്റെ അഭീഷ്ടം നൽകിയല്ലൊ. രണ്ടാളും അടുത്തുവന്ന് ഇരിക്കുക.

ചന്ദ്ര:—എന്റെ അവധി കഴിയാറായി. എന്നെ ഇപ്പോൾ ഉ ജ്ജയിനിയിലേയ്ക്കു മാററിയിരിക്കുന്നതായി കമ്പി കിട്ടി. ഞാനെന്താ ണ് വേണ്ടതു്? അവിടത്തെ അഭിപ്രായം അറിഞ്ഞാൽ കൊള്ളാം.

പ്രതാ:—എനിക്ക് നിങ്ങളുടെ സ്വയംവരം കൂടെ കണ്ടിട്ടു മരി ച്ചാൽ വേണ്ടില്ല. അതിനെന്തിനു വൈകുന്നു. ഒരുക്കം തുടങ്ങരുതോ?

ഒരു മുഹൂൎത്തം നിശ്ചയിച്ചിട്ടു വേണ്ട ഒരുക്കരം തുടങ്ങാം. അതിന്ന് ഒട്ടും താമസംവേണ്ട.

വധൂവരന്മാർ പിതാവിനോടു യാത്ര പറഞ്ഞു് ഉദ്യാനത്തിലെ സരസ്സിൽ വള്ളംകളിക്കാനായിട്ട പോയി. പ്രഭു മനോജരെ വിളിച്ചു് ഒരു നല്ല മുഹൂൎത്തം നിശ്ചയിച്ചു് അതിഘോഷമായി വട്ടങ്ങൾ കൂട്ടാൻ ചട്ടംകെട്ടി. ശാന്താദേവിയും പ്രതാപസേനനും തമ്മിൽ ഉള്ള പൂൎവ്വവൈരം ഒക്കെ നീങ്ങി അവരും പുഷ്കരിണിയിൽ എത്തി. സുകുമാരി തന്റെ സഹോദരപുത്രിയായിരുന്നു എന്നറിഞ്ഞപ്പോൾ ശാന്തയ്ക്കുണ്ടായ സന്തോഷത്തിന്ന് അതിരില്ലായിരുന്നു. പിന്നാലെ അവരുടെ പെൺകുട്ടികളും വന്നുചേൎന്നു. ഏകദേശം ഇപ്പോൾ പുഷ്കരിണിയിൽ പ്രതാപസേനന്റെ ചെറുപ്പകാലത്തെ ആഡംബരങ്ങളും പ്രതാപങ്ങളും ഒക്കെ ഉണ്ടായിത്തുടങ്ങി. നീലോല്പലത്തിന്നു പുഷ്കരിണിയിൽ ഒരു പ്രാധാന്യവും ഉണ്ടായിരുന്നില്ല. ശാന്താദേവി ഒരു മാതാവിന്റെ സ്ഥാനത്തിൽ സുകുമാരിയുടെ വിവാഹം എത്രമാത്രം കേമമാക്കാമൊ അത്രയ്ക്കുമാത്രം ശ്രമിച്ചുകൊണ്ടിരുന്നു. പന്തലുകളും കല്യാണമണ്ഡപവും സദിർപുരകളും ഒക്കെ അത്ഭുതപൂൎവ്വമായ രീതിയിലായിരുന്നു കെട്ടിയുണ്ടാക്കിയിരുന്നതു്. വിവാഹപത്രിക അയച്ചിട്ടു് സകല പ്രഭുക്കന്മാർ, ധനവാന്മാർ, ഉദ്യോഗസ്ഥന്മാർ മുതലായവരെ ക്ഷണിച്ചുതുടങ്ങി. ആക്കൂട്ടത്തിൽ പ്രഭു, രജനീദേവിയേയും മന്മഥനാഥനേയും പ്രത്യേകം ക്ഷണിച്ചു. സുകുമാരിയുടെ വിവാഹവൃത്താന്തംകേട്ടു് ഒട്ടേറെ ജനങ്ങൾ ആഘോഷം കാണ്മാനും അതിൽ പങ്കുകൊൾവാനുമായി നാനാദിക്കുകളിൽനിന്നും വന്നുചേൎന്നു. പ്രഭുമന്ദിരവും കല്യാണപ്പന്തലും വിചിത്രസാമഗ്രികൾ കൊണ്ടു മനോഹരമായി അലങ്കരിക്കപ്പെട്ടു. രജനീദേവിക്കു കത്തു കിട്ടിയപ്പോൾ ഉണ്ടായ ആശ്ചൎയ്യവും സന്തോഷവും എത്രമാത്രമെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. അവർ അന്നുതന്നെ വളരെ വിലപിടിച്ച സമ്മാനങ്ങളും പല വിധമായ വിശേഷസാധനങ്ങളും കൊണ്ടു് പുത്രിമാർ സഹിതം പുഷ്കരിണിയിൽ വന്നുചേൎന്നു. രജനീദേവി സുകുമാരിയെ ദൎശിക്കുന്നതിന്നു ആദ്യം ലജ്ജിച്ചു. സുശീലയായ സുകുമാരി രജനിയേയും കുട്ടികളേയും കണ്ട ക്ഷണംതന്നെ ബഹുമാനപൂൎവ്വം അവരെ എതിരേററു. സ്വന്ത മാതാവിനോടെന്നപോലെ നിഷ്കളങ്കസ്നേഹത്തോടുകൂടി രജനീദേവിയെ ഗാഢമായി ആശ്ലേഷംചെയ്തു കുശലപ്രശ്നങ്ങൾ കഴിച്ചു. വിവിധക്ലേശങ്ങളിൽനിന്നും വിമുക്തയായ ആ സുന്ദരിയുടെ വിവാഹഘോഷാഹളം അവൎണ്ണനീയമായ മഹോത്സവമായിരുന്നു എന്നുതന്നെ പറയാം. വിവാഹത്തി

ൻെറ തലേദിവസം മന്മഥനും നളിനിയും സന്നിഹിതരായി. പല വിധമായ വാദ്യഘോഷങ്ങളും ഗാനങ്ങളും മുഴങ്ങി. സുകുമാരിയെ ശാന്താദേവിയും രജനിദേവിയും കൂടി സ്വൎണ്ണ രത്നാഭരണങ്ങൾ അണിയിച്ചും സൂൎയ്യപ്രഭമായ സാരിയുടുപ്പിച്ചും, കല്യാണമണ്ഡപത്തിൽ കൊണ്ടുവന്നു. ചന്ദ്രസേനനും ബന്ധുമിത്രാദികൾ സഹിതം മുൻകൂട്ടിത്തന്നെ എത്തിയിരുന്നു. മുഹൂൎത്തം സമീപിക്കാറായി. മംഗളഗാനങ്ങൾ ഉച്ചത്തിൽ മുഴങ്ങിത്തുടങ്ങി. സുകുമാരിക്കും, ചന്ദ്രസേനനും, പൂൎവ്വകഥകൾ സ്മൃതിപഥത്തിൽനിന്നുംവിട്ട്, ജീവിതം സഫലമായതുപോലെ തോന്നി. വൃദ്ധജനങ്ങളുടെ ആശിസ്സുകളോടുകൂടി, പുഷ്പവൃഷ്ടിയുടെ ഇടയിൽ, വിവിധക്ലേശങ്ങളിൽ നിന്ന് വിമുക്തരും, ചിരപ്രതീക്ഷിതരും ചിരപ്രണയികളും, ആയ ആ യുവദമ്പതിമാരുടെ, ഏകജീവിതത്തിൻെറ പ്രാരംഭകൎമ്മം ഗുരുജനസന്നിധിയിൽ വച്ച്, യഥാവിധി നിൎവ്വഹിക്കപ്പെട്ടു!!



സമാപ്തം.



